20

ശ്രീ ദിനകരൻ കൊമ്പിലത്ത്
എഴുതി മാതൃഭൂമി ദിനപത്രത്തിൽ പ്രസിദ്ധീകരിച്ച
ആധുനിക മരുന്നുകളെക്കുറിച്ചുള്ള
വെളിപ്പെടുത്തലുകൾ

(2 – 11 നവംബർ 2011)

# മരുന്ന് എന്ന വിഷവും രോഗവും

കീടനാശിനിയേക്കാൾ വിഷം നിറഞ്ഞത് മയക്കുമരുന്നിനേക്കാൾ ലാഭകരമായത് കള്ളക്കടത്തുകാരേക്കാൾ മനസ്സാക്ഷിയില്ലാത്ത ഡോക്ടർമാർ എഴുതുന്നു, ആശുപത്രികൾ നൽകുന്നു, ജനങ്ങൾ സഹിക്കുന്നു. ഈശ്വരാ !

Indian Institute of Scientific Heritage
Thiruvananthapuram - 695 018

പ്രിയകുടുംബാംഗങ്ങളേ!

**ഇതു വായിച്ചതിനുശേഷമേ ഇനി മരുന്നു വാങ്ങിക്കഴിക്കാവൂ.**

1. കീടനാശിനികളേക്കാൾ വിഷമയമായ മരുന്നുകൾ
2. നൂറും ഇരുന്നൂറും ഇരട്ടി വിലയ്ക്കു വിറ്റുള്ള ലാഭം
3. കടക്കാരുടേയും സ്റ്റോക്കിസ്റ്റുകളുടേയും തോന്നിയ വിലയ്ക്കുള്ള വിപണനം!
4. ഡോക്ടർമാർക്കും ആശുപത്രികൾക്കും വൻ കമ്മീഷൻ
5. സ്വർണവും, പുരയിടവും, വിദേശയാത്രയും ഡോക്ടർമാരുടെ കമ്മീഷന്റെ ഭാഗം
6. മരുന്നു വിൽപനയിലൂടെ ആശുപത്രികൾക്ക് കോടികളുടെ ലാഭം
7. രോഗികൾക്ക് വേണ്ടതിനും വേണ്ടാത്തതിനും ഏതെല്ലാമോ മരുന്നുകൾ
8. മയക്കുമരുന്നും, ലഹരി പദാർത്ഥവും, മദ്യവും, അറവുശാലകളിലെ രക്തവും മരുന്നായി വിപണിയിൽ!
9. സത്യം ധർമ്മം നീതി ന്യായം പാലിക്കേണ്ട ഡോക്ടർമാർ നീചവും നിന്ദ്യവും നികൃഷ്ടവുമായ രീതിയിലൂടെ ഈ മരുന്നു വിൽപനയുടെ ബ്രോക്കർമാരാകുന്നു.
10. ആശുപത്രികളിൽ 'Management favouring doctors group' വൻതോതിൽ ശസ്ത്രക്രിയക്കും മരുന്നുതീറ്റക്കും രോഗികളെ നിർബന്ധിക്കുന്നു.
11. വേണ്ടതും വേണ്ടാത്തതുമായി മരുന്നും, ഉപകരണങ്ങളും രോഗികളെക്കൊണ്ട് വാങ്ങിപ്പിച്ച് ഡോക്ടറും ആശുപത്രികളും കാശുണ്ടാക്കുന്നു.

12. ഒരേ മരുന്ന് വ്യത്യസ്ത ബ്രാന്റുകളിൽ വരുന്നു. വിദേശത്ത് നിരോധിച്ച മരുന്നുകൾ കേരളത്തിലും ഭാരതത്തിലും സുലഭമായി വിൽക്കുന്നു.

13. തലമുറകൾക്കുപോലും ദോഷമുണ്ടാക്കുന്ന ഈ മരുന്നുകൾ, ലക്ഷങ്ങൾ ചിലവഴിച്ച് നിങ്ങൾ കഴിക്കണമോ എന്നു ചിന്തിക്കുക.രോഗത്തേക്കാൾ ഭയാനകമായ ചികിത്സ!

14. കഷണ്ടിക്കും, തടികുറയാനും, ഓർമ്മശക്തിക്കും, കരളിനും വ്യാജവിഷമയമായ ആയുർവേദവും, അലോപ്പതിയും മരുന്നുൽപാദിച്ച് വ്യാജപരസ്യത്തിലൂടെ വിൽക്കുന്നു.

15. നിങ്ങൾ ഈ ചതിക്കുഴിയിൽ വീഴണമോ ചെറിയ രോഗങ്ങൾക്കും, ആവശ്യമില്ലാത്തതിനും ഡോക്ടറെ കാണാൻ പോകാതിരിക്കുക. അവരിൽ ധാരാളം പേർ 50 ലക്ഷവും 1 കോടിയും കൊടുത്ത് മെഡിക്കൽ സീറ്റ് വാങ്ങിയവരാണ്. പിന്നെ 10 ലക്ഷത്തിൽ കുറയാത്ത ഫീസും. ഈ സംഖ്യയുടെ പലിശ മാത്രം ഏകദേശം 1 ലക്ഷം രൂപ പ്രതിമാസം വരുന്നു. അത് ഈ ഡോക്ടർമാർ എവിടെനിന്നുണ്ടാക്കും? രോഗികളിൽ നിന്നും മരുന്നു കമ്പനികളിൽ നിന്നും! വേണ്ടതിനും വേണ്ടാത്തതിനും മരുന്നുകൾ, ഡസൻ കണക്കിനു ശസ്ത്രക്രിയ, സുദീർഘമായ ആശുപത്രിവാസം, കമ്മീഷൻ,....!

രോഗമില്ലാത്തവന് രോഗം വരുത്തുന്ന ഡോക്ടർമാർ ആശുപത്രികൾ, ചികിത്സാ ക്രമങ്ങൾ, ശസ്ത്രക്രിയകൾ!

**Dr. N. Gopalakrishnan**
M.Sc (Chemistry); M.Sc (Pharmaceutical Chemistry);
M.A (Sociology); Ph.D (Biochemistry); D.Litt,
Director, Indian Institute of Scientific Heritage, Trivandrum-695 018

# മരുന്ന് എന്ന രോഗം

ജനകീയാരോഗ്യ പ്രവർത്തനത്തിൽ താത്പര്യമുള്ള ഒരു ഫാർമസിസ്റ്റാണ് അദ്ദേഹം. പല മരുന്നുകളുടെ അപകടകരമായ പാർശ്വഫലങ്ങളെക്കുറിച്ചും ചൂഷണങ്ങളെക്കുറിച്ചും നന്നായി മനസ്സിലാക്കിയ വ്യക്തി. സംസാരത്തിനിടെ തന്റെ ഫാർമസിയിൽ നിന്ന് ഒരു ചെറിയ പാക്കറ്റിലുള്ള മരുന്ന് എടുത്തു കാണിച്ചു. പാക്കറ്റിന് 160 രൂപയോളം വരുന്ന മരുന്നാണ്. "ഇത് ഇനി വിൽക്കില്ല. കാരണം കഴിഞ്ഞ ദിവസം ഇവനെ നിരോധിച്ചു. കാര്യം അറിയാത്തവർ വിൽക്കുന്നുണ്ടാകും." - രോഷത്തോടെ അദ്ദേഹം പറഞ്ഞു.

വർഷങ്ങളായി 'ലിട്രോസോൾ' എന്ന ഈ മരുന്നു വിറ്റുകൊണ്ടിരിക്കുന്നു. ആദ്യഘട്ടത്തിൽ സ്തനാർബുദത്തിനാണ് ഈ മരുന്ന് ഡോക്ടർമാർ നിർദ്ദേശിച്ചത്. അതിനുള്ള മരുന്നായിരിക്കാം. പക്ഷേ, ഒന്നു രണ്ടു വർഷത്തിനുശേഷം ഈ മരുന്ന് സ്ത്രീകളിലെ വന്ധ്യതയ്ക്ക് പരിഹാരമായി നിർദേശിക്കപ്പെട്ടു. പിന്നീട് വ്യാപകമായി അതിനായി വിൽപ്പന. സ്തനാർബുദത്തിന് ഈ മരുന്നു കഴിക്കുമ്പോൾ സ്ത്രീകളിലെ വന്ധ്യതയ്ക്ക് ചെറിയ പരിഹാരമാകുന്നുവെന്ന് കമ്പനി കണ്ടെത്തിയത് അവർക്ക് കൊയ്ത്തായി. പിന്നീട് കമ്പനിക്ക് പുതിയ സാധ്യതയും തുറന്നു കിട്ടി. വൻ ചെലവ്, വൻ വിലയും, അതേസമയം ഗുരുതരമായ പാർശ്വഫലം കാരണമാണത്രേ മരുന്ന് നിരോധിച്ചത്. എത്രപേർ വാങ്ങിക്കഴിച്ചിരിക്കും? അയാൾ ചോദിച്ചു.

മറ്റൊരു സംഭവം കാസർകോട്ടാണ്. രാജസ്ഥാനിൽ നിന്ന് വന്ന അന്യസംസ്ഥാന തൊഴിലാളികളിൽപ്പെട്ട ചിലർ ഫാർമസിയിലെത്തി സ്ഥിരമായി രണ്ട് മരുന്നുകൾ ഒന്നിച്ചു വാങ്ങാറുണ്ടായിരുന്നു. ഡക്സോണ, പ്രാക്റ്റിൻ തുടങ്ങിയ പേരിലുള്ള ഗുളികകൾ ഒന്നിച്ചു വാങ്ങിക്കഴിക്കുകയാണവർ. അലർജിക്കുള്ള ഈ മരുന്നുകൾ മറ്റൊരാവശ്യത്തിനാണ് അവർ ഉപയോഗിക്കുന്നത്, തളരാതെ എത്രസമയം വേണമെങ്കിലും ജോലി ചെയ്യാൻ ഈ മരുന്നു കഴിച്ചാൽ പറ്റുമത്രെ. പക്ഷേ, സ്ഥിരമായി കഴിച്ചാൽ എല്ലുകൾ ദുർബലമായി പൊട്ടുക മാത്രമല്ല. പൊടിയുമത്രേ. ആരാണ് അവർക്ക് ഈ കോമ്പിനേഷൻ പറഞ്ഞു കൊടുത്തതെന്നറിയില്ല.

നാഥനില്ലാക്കളരിയായിരിക്കുകയാണ് നമ്മുടെ ഔഷധമേഖല. ഔഷധത്തിന്റെ ഉപയോഗത്തിലും വിലയിലും മറ്റും കുഞ്ഞുങ്ങളെപ്പോലെ ബോധമില്ലാത്ത ജനങ്ങൾക്കുമുമ്പിൽ എന്തൊക്കെ കള്ളക്കളികൾ. വെറും വിലക്കയറ്റത്തിന്റെ കാര്യം മാത്രമല്ല.

മരുന്നുൾപ്പെടെ ആസ്പത്രിച്ചെലവ് കൊടുക്കാൻ വയ്യാതെ മകന്റെ മൃതദേഹം വിട്ടുകിട്ടാനായി കരഞ്ഞു തളർന്ന തിരുവല്ലയിലെ തത്തമ്മയുടേയും അച്ഛന്റെ ആസ്പത്രി ബിൽ നെഞ്ചിൽ ചേർത്ത് ആസ്പത്രിക്കെട്ടിടത്തിൽ നിന്ന് ചാടിമരിച്ച 14 കാരന്റെയും മകളുടെ കാൻസർ ചികിത്സയുടെ ചെലവോർത്ത് വണ്ടിക്ക് ചാടിമരിച്ച കാസർകോട്ടുകാരനായ അച്ഛന്റെയും അവരെപ്പോലുള്ള ആയിരങ്ങളുടെയും വേദന ഘനീഭവിച്ചു കിടക്കുന്ന അന്തരീക്ഷത്തിലാണ് ഔഷധമേഖലയിലെ ഏറ്റവും രൂക്ഷമായ ചൂഷണത്തിന്റെ കറുത്ത മുഖം തെളിഞ്ഞുവരുന്നത്.

മരുന്നു മേഖലയിലെ വൻ വിലക്കയറ്റവും അനാരോഗ്യമായ പ്രവണതകളും വാർത്തകളായതോടെ സർക്കാർ ചില നടപടികൾ എടുത്തു. പക്ഷേ, അത് മുഖത്ത് പൗഡർ പൂശുന്നതുപോലുള്ള ചില്ലറ മേക്കപ്പ് മാത്രം. യഥാർത്ഥ മഞ്ഞുമലയുടെ വലിപ്പമറിയുന്നവർ അന്തം വിടുന്നതാണ് ഈ മേഖലയിലെ ചൂഷണം. ഒരു സർക്കാറിനും ഔഷധ മേഖലയിലെ ചൂഷണത്തിനെതിരെ നടപടി എടുക്കാൻ പറ്റിയിട്ടില്ല.

ആർക്കും ഒരു സംസ്കൃത ശ്ലോകം ഉദ്ധരിച്ച് ആയുർവേദ ജീവൻ രക്ഷാ മരുന്നുണ്ടാക്കാം. തടിവെക്കാനും തടികുറയ്ക്കാനും ലൈംഗികോത്തേജനത്തിനും ഗുഹ്യരോഗനിവാരണത്തിനും ഹൃദയം, വൃക്ക, തലച്ചോറ്, കരൾ ഉൾപ്പെടെ സർവ അവയവങ്ങളെയും ബാധിക്കുന്ന മാരക രോഗങ്ങൾക്കും വരപ്രസാദമരുന്നുകൾ നിർമിച്ച് വൻ ബിസിനസ്സുകൾ കെട്ടിപ്പടുക്കാം.

ഗുണം കുറഞ്ഞ അലോപ്പതി മരുന്നു വിറ്റു കൊടുക്കുന്ന പഴയ ഒരു റെപ്രസന്റേറ്റീവിനെ പാലക്കാട്ട് വെച്ചു പരിചയപ്പെട്ടു. ആൾ ഇപ്പോൾ സ്പെയർ പാർട്സ് ഏജന്റാണ്. ഉത്തരേന്ത്യയിൽ നിന്നാണ് അയാൾ അക്കാലത്ത് മരുന്നെത്തിച്ചു കൊണ്ടിരുന്നത്. ഇവരുടെ ഏജൻസിക്ക് എക്സ്പെയറി ഡേറ്റ് കഴിഞ്ഞ മരുന്നുകളുടെ സീൽ മാറ്റികൊടുക്കുന്ന പണിയും ഉണ്ടത്രേ. ഉത്തരേന്ത്യയിൽ ചിലർ പറയുന്ന ഒരു തമാശയുണ്ട്. "ഒരു പണിയുമില്ലെങ്കിൽ നിനക്ക് കുറച്ച് മരുന്നുണ്ടാക്കി വിറ്റൂടെ" എന്ന്. ഇത് സത്യമാണെന്ന് അയാൾ സമ്മതിക്കുന്നു. ഒരു വേദന സംഹാരി മരുന്നു കമ്പനിയുടെ മെഡിക്കൽ റെപ്രസന്റേറ്റീവിന് ഇപ്പോൾ സ്വന്തമായി മരുന്നു നിർമാണശാലയുണ്ട്. ചില്ലറ വിവരം വെച്ച് അസംസ്കൃത സാധനങ്ങൾ സംഘടിപ്പിച്ച് അവർ മരുന്നു നിർമിച്ച് വിൽക്കുന്നു. ഗുണം ഒന്നുമില്ലെങ്കിലും പാർശ്വഫലങ്ങളോ അപാകടങ്ങളോ ഉണ്ടാവില്ലെന്ന് അയാൾ ചിരിച്ചുകൊണ്ട് പറയുന്നു. സാധാരണക്കാരുടെ കീശ കാലിയാവും. അത്ര തന്നെ.

അക്ഷയ ഖനിയായ ഇന്ത്യൻ മരുന്നു വിപണിയിൽ ശരാശരി ഒരു വർഷം 25,000 കോടിയിലധികം രൂപയുടെ മരുന്നു വിൽപ്പനയാണ് നടക്കുന്നത്. അതിൽ 4500 കോടിയിലധികം വിഴുങ്ങുന്നതും കേരളീയർ. ഇന്ത്യയിൽ ഏറ്റവും കൂടുതൽ മദ്യം ഉപയോഗിക്കുന്നവരിൽ മുന്നിലാണ് കേരളീയർ. അമിത മദ്യപാനത്തിന്റെ രോഗങ്ങളും രോഗലക്ഷണങ്ങളും കൂടുതൽ കേരളത്തിൽത്തന്നെ. ഇത് മരുന്നുവിപണിയുടെ പറുദീസ തന്നെ സൃഷ്ടിക്കുന്നു. ഷുഗർ, കൊളസ്ട്രോൾ എന്നിവയ്ക്കുള്ള മരുന്നുകൾ എല്ലാം ചൂടപ്പം പോലെ ചെലവാകുന്ന ഭൂമിക കൂടിയാണ് കേരളം.

പുതിയ ശീലങ്ങൾ ഉണ്ടാക്കുന്ന രോഗങ്ങൾക്ക് വ്യാജവും അല്ലാത്തതുമായ മരുന്നുകൾ ഏറ്റവും കൂടുതൽ വിറ്റുപോരുന്നതും കേരളത്തിലാണ്. അനാവശ്യ മരുന്നിന്റെ പേരിൽ ഗുരുതരമായ പാർശ്വഫലങ്ങൾ അനുഭവിക്കുകയും അതിന്റെ പേരിൽ വേറെ മരുന്നു കഴിക്കേണ്ടിയും വരുന്നുണ്ട്. തടിക്കാനും മെലിയാനും നീളം വെക്കാനും തൊലി വെളുക്കാനും കഷണ്ടിക്കും കഴിക്കുന്ന മരുന്നുകളിൽ നിന്ന് അതിന്റെ ഗുണം കിട്ടുന്നില്ല എന്നു മാത്രമല്ല വൃക്ക, കരൾ ഉൾപ്പെടെ അവയവങ്ങൾക്ക് അവ ഗുരുതരമായ രോഗങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു. ദുരഭിമാനം കൊണ്ട് പുറത്ത് പറയാത്ത മൂലക്കുരു പോലുള്ള രോഗങ്ങൾ ഇത്തരം കമ്പനികളുടെ കൊയ്ത്തുപാടമാണ്. ഏതു ഗുരുതരമായ മൂലക്കുരുവും ഭഗന്ദരവും ഒരു കോഴ്സ് ഗുളിക കൊണ്ട് തീരും എന്നാണ് വിശ്വസിപ്പിക്കുന്നത്. കടയിൽ പോയി മല്ലിയും മുളകും വാങ്ങുന്നതുപോലെ മെഡിക്കൽ സ്റ്റോറിൽ പോയി പരസ്യം കണ്ട് മരുന്നു വാങ്ങിക്കഴിക്കുന്നവർ കൂടിവരുന്നു. ഉറക്കഗുളികകൾ, ഗുരുതരമായ വേദനസംഹാരികൾ, ഗർഭച്ഛിദ്രമരുന്നുകൾ തുടങ്ങിയവയെല്ലാം മെഡിക്കൽ ഷോപ്പുകളിൽ കുറിപ്പടിയില്ലാതെ കിട്ടുന്ന സാഹചര്യം ഉണ്ടാവുന്നത്. പത്തായിരത്തിലധികം മെഡിക്കൽ സ്റ്റോറുകളെ പരിശോധിക്കാനും നിരീക്ഷിക്കാനും വെറും എഴുപതിൽത്താഴെ ഡ്രഗ് ഉദ്യോഗസ്ഥർ മാത്രം. അപകടകരമായ മരുന്നുകളെക്കുറിച്ച് പരാതിയുണ്ടായാൽ പരിശോധിക്കാൻ തക്ക സൗകര്യം ഇല്ല.

ആഗോള ജനസംഖ്യയുടെ 17 ശതമാനം വരുന്ന ഇന്ത്യയിൽ 45 ശതമാനം പേർ ദാരിദ്ര്യരേഖയ്ക്ക് താഴെയാണ്. അത്രയും പേർ നിരക്ഷരരും. 65 ശതമാനം പേർക്കും മതിയായ ഔഷധത്തിന്റെ കുറവുണ്ട്. ചികിത്സയ്ക്ക് പണമില്ലാത്തതിനാൽ 24 ശതമാനം പേർ ഇന്ത്യയിൽ ആസ്പത്രിയിൽ ചികിത്സ തേടുന്നില്ല. ലോകബാങ്കിന്റെ കണക്ക് പ്രകാരം ആസ്പത്രിയിലെത്തുന്ന 30 ശതമാനം പേരും ദാരിദ്ര്യരേ

ഖയ്ക്ക് താഴെയുള്ളവരാണ്. ഇവരിൽ 40 ശതമാനം പേർ കടം വാങ്ങിയാണ് ചികിത്സയ്ക്കെത്തുന്നത്. കാൻസർ രോഗം ബാധിച്ച 85 ശതമാനം പാവങ്ങൾ നരകിച്ച് മതിയായ മരുന്നുകിട്ടാതെ മരിക്കുന്നു. മരുന്നില്ലാത്തതു കൊണ്ടല്ല മറിച്ച് അതിന്റെ പൊള്ളുന്ന വില താങ്ങാനാവാത്തതുകൊണ്ട് തന്നെ. അതേസമയം കടം വാങ്ങിയും ഇത്തിരിപ്പൊന്ന് പണയം വെച്ചും കിട്ടുന്ന പണം കൊണ്ട് ഇവർ പലപ്പോഴും വാങ്ങിക്കഴിക്കുന്ന മരുന്നുകളിൽ പലതും അത്യാവശ്യമല്ലെന്നോ അനാവശ്യമാണെന്നോ കണ്ടെത്തിയിരിക്കുന്നു. ഇന്ത്യയിലാകമാനം 2500 -ലധികം കമ്പനികൾ ഏകദേശം ഒന്നരലക്ഷത്തിലധികം ബ്രാൻഡ് മരുന്നുകൾ നിർമ്മിക്കുന്നുണ്ട്. ഒരേ രോഗത്തിന് ശരാശരി 20-ലധികം ബ്രാൻഡ് മരുന്നുകൾ വിവിധവിലയിൽ മാർക്കറ്റിൽ നിലവിലുണ്ട്. ഇതിന്റെ ഗുണദോഷങ്ങളെക്കുറിച്ച് യാതൊരു ശാസ്ത്രീയ പഠനവും നടക്കുന്നില്ലെന്നാണ് ജനകീയ ആരോഗ്യപ്രവർത്തകർ പറയുന്നത്. കമ്പനികൾ അവർക്ക് തോന്നും പോലെ കുറഞ്ഞ ചില്ലറ വില (എം.ആർ.പി) ഇട്ടാണ് വിൽക്കുന്നത്.

പാലക്കാട് ടൗണിന് സമീപത്താണ് കേരളത്തിൽ അറിയപ്പെടുന്ന ജനകീയ ഡോക്ടറായ ഡോ. അൻവാറുദ്ദീന്റെ ക്ലിനിക്ക്. ഡോക്ടർമാരുടെ സംഘടനയായ ഐ.എം.എയുമായി നിരന്തരം പോരാട്ടം നടത്തിയതിന്റെ ഫലമായി അദ്ദേഹം സംഘടനയിൽ നിന്ന് പുറത്താണ്.

ജീവൻ രക്ഷാഔഷധത്തിന്റെ പേരിൽ മരുന്നു കമ്പനിക്കാരും ചില മരുന്നുവിതരണ ഏജൻസികളും അവരെ സഹായിക്കുന്ന ചില സംഘടനകളും ഒപ്പം ചില ഡോക്ടർമാരും നടത്തുന്ന കൊള്ളയടികളെക്കുറിച്ച് അദ്ദേഹം രോഷം കൊള്ളുന്നു. വൈദ്യൻ ദൈവത്തിന് തുല്യനാണ് എന്ന് വിശ്വസിച്ച് ചികിത്സയ്ക്ക് ചെല്ലുന്ന രോഗികൾക്ക് എഴുതിക്കൊടുക്കുന്ന മരുന്നുകളിൽ അഴിമതിയുടെ കറയും പാപവും ഉണ്ടായിക്കൂടാ എന്ന് അൻവാറുദ്ദീന് നിർബന്ധമുണ്ട്. യാതൊരു കടിഞ്ഞാണുമില്ലാതെ മരുന്നുകമ്പനികൾ രോഗികളെ ചൂഷണം ചെയ്യുന്നുണ്ട്. അത്തരം കമ്പനികൾ അവരുടെ വ്യവസായം പ്രോത്സാഹിപ്പിക്കാൻ ചില ഡോക്ടർമാർക്ക് വൻ പാരിതോഷികങ്ങൾ വെച്ചുനീട്ടുന്നു. പണ്ട് ടി.വിയും ഫ്രിഡ്ജും ഒക്കെയാണെങ്കിൽ ഇന്ന് സ്വർണനാണയങ്ങളും വിദേശ യാത്രകളുമായി അത് മാറിക്കഴിഞ്ഞു-അദ്ദേഹം പറഞ്ഞു.

സംഭാഷണമധ്യേ ഡോക്ടർ തന്റെ മൊബൈൽ ഫോണിൽ ഇന്റർനെറ്റ് തുറന്ന് യു.ട്യൂബിലെ ഒരു വീഡിയോ ദൃശ്യം കാണിച്ചു തന്നു. ഡോക്ടർമാരും അവരുടെ ബന്ധുക്കളുമടക്കം 80 പേരെ ഒരു വൻകിട

മരുന്നുകമ്പനി സിംഗപ്പൂരിലേക്കും ചൈനയിലേക്കും വിനോദയാത്രയ്ക്ക് കൊണ്ടുപോയ ദൃശ്യമായിരുന്നു അത്, ഒളിച്ചിരുന്ന് ആരോരുമറിയാതെ നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ വെച്ച് ചിത്രീകരിച്ചത്. അവിടെയെത്തിയപ്പോഴാണ് പല പ്രമുഖ ഡോക്ടർമാരും ഈ യാത്രയിൽ ഉണ്ടെന്ന് മനസ്സിലായത്. എനിക്ക് വല്ലാത്ത ഷോക്ക് ആയിരുന്നു. ഇക്കാര്യം ഞാൻ പുറം ലോകത്തെ അറിയിക്കുക തന്നെ ചെയ്തു. അതിന്റെ പേരിൽ ഞാൻ ഒരു പാട് പഴികേട്ടു. എന്തിനാണ് സഹപ്രവർത്തകർ ഉൾപ്പെടെ പലരേയും വെറുപ്പിക്കുന്നതെന്ന് ബന്ധുക്കൾ ചോദിക്കറുണ്ട്. പക്ഷേ, എനിക്ക് സഹിക്കില്ല. ഇറച്ചിക്കടകളിലെന്ന പോലെ മരുന്നു വിൽക്കുകയും അതിന് കൂട്ടുനിൽക്കുകയും ചെയ്യുന്നത് അംഗീകരിക്കാനാവില്ല. ഡോക്ടർമാരിൽ ചിലർ ഇത്തരം മരുന്നുകമ്പനികളുടെ തന്ത്രങ്ങളിൽ വീണുപോവുന്നു. അനാവശ്യ മരുന്നുകൾ കുറിക്കാനുള്ള ഏജൻസിയായി ഡോക്ടർമാർ മാറിപ്പോവുന്നു- ഡോ. അൻവാറുദ്ദീൻ പറയുന്നു.

**നശിപ്പിച്ചത് പത്തുകോടിയുടെ മരുന്നുകൾ**

സൂക്ഷിക്കാൻ മതിയായ സൗകര്യങ്ങളില്ലാത്തതിന്റെ പേരിൽ ഒരു വർഷം പത്തു കോടിയലധികം മരുന്നുകളെങ്കിലും നശിപ്പിക്കേണ്ടിവരാറുണ്ടെന്ന് കേരള മെഡിക്കൽ കോർപ്പറേഷൻ എം.ഡി. ബിജുപ്രഭാകർ പറയുന്നു. അടുത്തുതന്നെ മൂന്നു കോടിയുടെ മരുന്ന് ഉപയോഗിക്കാനാവാതെ കത്തിച്ചുകളഞ്ഞു. വൻ വില കൊടുത്ത് ആരോഗ്യ വകുപ്പ് വാങ്ങിയ മരുന്നുകളാണിത്. അതേസമയം എല്ലായിടത്തും മികച്ച ഗോഡൗൺ സൗകര്യങ്ങൾ ഒരുക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നുവരികയാണെന്ന് അദ്ദേഹം പറയുന്നുണ്ട്. സൂക്ഷിക്കാൻ സൗകര്യം ഇല്ലാത്തിനാൽ തൃശ്ശൂർ മെഡിക്കൽ കോളേജിൽ വില കൂടിയ മരുന്നുകൾ കോളേജിന്റെ വരാന്തയിലാണ് അടുക്കിവെച്ചത്. പലതും ഉപയോഗിക്കാൻ പറ്റാത്തതായിരുന്നു. സർക്കാർ വർഷം തോറും ടെൻഡർ വിളിച്ചുവാങ്ങുന്ന വില കൂടിയ മരുന്നുകൾ പലതും ഗുണം കുറഞ്ഞവയും ഉത്തരേന്ത്യയിലെ ചില കമ്പനികളുമായി ദുരൂഹമായ ഇടപാടുകൾ നടത്തി വാങ്ങുന്നവയാണെന്നും ആക്ഷേപം നേരത്തേ ഉയർന്നിരുന്നു. ഇക്കുറി വളരെ സുതാര്യമായ ടെൻഡർ നടത്തി മരുന്നു കമ്പനികളെക്കുറിച്ച് പൂർണമായി ബോധ്യം വന്നശേഷമേ ഓർഡർ നൽകിയിട്ടുള്ളൂ-അദ്ദേഹം പറയുന്നു.

എത്രയോ വർഷങ്ങളായി സർക്കാറിന് മാത്രമായി മരുന്നു നിർമിച്ചു നൽകുന്ന കമ്പനികൾ പലതും സ്വാധീനം കൊണ്ടായിരുന്നു ടെൻഡ

റിൽ കടന്നുകൂടിയത്. ഇതിൽ ഉദ്യോഗസ്ഥരുടെയും രാഷ്ട്രീയക്കാരുടേയും ഇടപെടലുണ്ട്. പോയ വർഷങ്ങളിൽ വാങ്ങിക്കൂട്ടിയ കോടിക്കണക്കിന് രൂപയുടെ മരുന്നുകൾ പലതും അനാവശ്യവുമായിരുന്നു. മെഡിക്കൽ കോർപ്പറേഷൻ വിതരണം ചെയ്ത ഗുളികയിൽ ചത്ത ഈച്ചയെക്കിട്ടിയ സംഭവം വിവാദമായിരുന്നു. കഴിഞ്ഞ വർഷം ഉത്തരേന്ത്യയിലെ 14 കമ്പനികളെയാണ് കരിമ്പട്ടികയിൽപ്പെടുത്തിയത്. ടെൻഡറിനെത്തിയ കമ്പനികളിൽ മൂന്നിലൊന്നിനെയും ഇക്കുറി ഒഴിവാക്കി. അതേസമയം ഇപ്പോൾ ഗുണനിലവാരമില്ലെന്ന് കണ്ട് ഒഴിവാക്കിയ പല മരുന്നു കമ്പനികളും എങ്ങനെ ഇത്രയും കാലം ലിസ്റ്റിൽ കടന്നുകൂടി സർക്കാറിന് മരുന്നു വിതരണം ചെയ്തു എന്ന് അന്വേഷിക്കേണ്ടതാണ്.

റേഷനരിയിൽ കല്ലുകണ്ടാൽ സമരം ചെയ്യുന്ന രാഷ്ട്രീയക്കാരും മറ്റും വർഷങ്ങളായി കേരളത്തിൽ സർക്കാർ മേഖലയിൽ നിരുത്തരവാദപരമായി മരുന്നു ബിസിനസ്സ് നടക്കുന്നതിനെതിരെ ഒരു വിരൽ പോലും അനക്കാൻ തയ്യാറായില്ല. ഫാർമസിസ്റ്റുമാരോ ഐ.എം.എയോ ഇക്കാര്യത്തിൽ ഒരു പ്രതികരണവും നടത്തിയില്ല എന്നതാണ് സത്യം.

മെഡിക്കൽ കോർപ്പേറേഷൻ വിതരണം ചെയ്യുന്ന മരുന്നുകൾ ഡോക്ടർമാർ എഴുതുന്നില്ലെന്ന് പറഞ്ഞത് ആരോഗ്യവകുപ്പ് മന്ത്രി അടൂർ പ്രകാശ് തന്നെയാണ്. അത് ഈ മരുന്നു ഗുണം കുറഞ്ഞതായിപ്പോയി എന്നത് കൊണ്ടല്ല, മറിച്ച് സ്വകാര്യമരുന്നു കമ്പനികളെയും ഫാർമസികളെയും സഹായിക്കാൻ വേണ്ടിയാണെന്ന് മന്ത്രി പറയാതെ പറയുകയായിരുന്നു. കാൻസർ ഉൾപ്പെടെയുള്ള രോഗങ്ങൾക്കുള്ള അവശ്യമരുന്നുകൾ ഒന്നും മെഡിക്കൽ കോർപ്പറേഷൻ വാങ്ങാറില്ല.

**എന്താണ് ജനറിക് മരുന്നുകൾ**

ജനറിക് മരുന്നുകൾ, ബ്രാൻഡഡ് മരുന്നുകൾ എന്നിവയെക്കുറിച്ച് പലർക്കും ഒരു പാടു തെറ്റിദ്ധാരണകൾ ഉണ്ട്. ഒരു ഫാർമസ്യൂട്ടിക്കൽ കമ്പനി ഒരു രോഗത്തിനായി പ്രത്യേക രാസഘടകങ്ങൾ ചേർത്ത മരുന്നു ചേരുവ ഉണ്ടാക്കുന്നു. ഈ സംയുക്തമാണ് ശരിക്കും ജനറിക് മരുന്ന്. കമ്പനി നീണ്ട ക്ലിനിക്കൽ പരീക്ഷണങ്ങൾക്കും നിരീക്ഷണങ്ങൾക്കും ശേഷം പ്രത്യേക അംഗീകാര ഏജൻസിയിലൂടെ (ഉദാ: മെഡിസിൻസ് ആൻഡ് ഹെൽത്ത് കെയർ പ്രോഡക്ട്സ് റഗുലേറ്ററി ഏജൻസി) അതിനുള്ള പേറ്റന്റും നേടുന്നു. ഇതിനുശേഷം ഈ ജനറിക് ഫോർമുല ഉപയോഗിച്ചു കമ്പനിക്ക് വ്യത്യസ്തമായ ബ്രാൻഡ്

മരുന്നുകൾ ഉണ്ടാക്കാം. ഉദാഹരണമായി ആഗോള ഫാർമസ്യൂട്ടിക്കൽ കമ്പനിയായ ഫൈസറിന്റെ ജനറിക് മരുന്നാണ് 'സിഡ്നാഫൽ'. ഇതിന്റെ കമ്പനി ബ്രാൻഡാണ് ലോകപ്രശസ്തമായ ലൈംഗികോത്തേജക മരുന്നായ 'വയാഗ്ര'. ഈ കമ്പനിക്ക് സിഡ്ഫാഫിൽ എന്ന ജനറിക് ഫോർമുലയുടെ നിശ്ചിതവർഷത്തേക്കുള്ള പേറ്റന്റുമുണ്ട്. ആ കാലാവധിക്കുശേഷം ആർക്കും ഈ ജനറിക് ഫോർമുല ഉപയോഗിച്ചു മരുന്നുണ്ടാക്കാം.

'പാരസെറ്റോമോൾ' എന്ന ജനറിക് നാമത്തിൽ കാൽപോൾ, ക്രോസിൻ, മെറ്റാസിൻ തുടങ്ങിയ ബ്രാൻഡുകൾ ഉണ്ട്. ഇതിലെല്ലാം ജനറിക് ഫോർമുലയിലെ ഘടകങ്ങൾ ഉണ്ടാവണം എന്നാണ് നിയമം. ആർക്കും പാരാസെറ്റോമോൾ ജനറിക് നാമത്തിൽ പൊടി വാങ്ങി പുതിയ പേരിൽ (ബ്രാൻഡിൽ) ഗുളിക ഉണ്ടാക്കാം. നിയമം അതിന് തടസ്സമല്ല.

ജനറിക് മരുന്നുകൾ ബ്രാൻഡഡ് മരുന്നുകളുടെ അതേ ഗുണവും അളവും ഉണ്ടായിരിക്കണം. അതേസമയം വൻ ചൂഷണം ഈ രംഗത്തുള്ളതാണ് തടസ്സം. പല കമ്പനികളും ഇറക്കുന്ന അവരുടെ ജനറിക് മരുന്നുകൾ ഗുണം കുറഞ്ഞതും ബിസിനസ്സ് പ്രമോഷന് വേണ്ടിയുള്ളതാണെന്നുമാണ് ആക്ഷേപം. പേറ്റന്റ് അവകാശം കഴിഞ്ഞ ഫോർമുലകൾ കൊണ്ട് മരുന്നുണ്ടാക്കുന്നതിനാലും പരസ്യച്ചെലവ് കുറഞ്ഞതിനാലും ജനറിക് മരുന്നുകൾക്ക് വില വളരെ കുറയും. ഇത്തരം ജനറിക് മരുന്നുകൾ ശേഖരിച്ച് തോന്നുന്ന എം.ആർ.പിക്ക് വിൽക്കുന്നതായാണ് ആക്ഷേപം. ഇതിൽ ഗുണം കുറഞ്ഞതും അല്ലാത്തതും ഉണ്ടാവാം. ജനറിക് നാമത്തിൽ മരുന്നെഴുതുന്നതാണ് നല്ല രീതി. പക്ഷേ, ഡോക്ടർമാർ ബ്രാൻഡഡ് മരുന്നുകൾ മാത്രമാണ് എഴുതുക. ജനറിക് നാമം എഴുതുന്നത് മരുന്നുകമ്പനികൾക്ക് ഇഷ്ടമല്ല. കാരണം മാർക്കറ്റിൽ പുതിയ കമ്പനികൾ ഈ ജനറിക് ഫോർമുല ഉപയോഗിച്ച് നിറവും മണവും പാക്കിങ്ങും ഒക്കെ മാറ്റി വില കൂടിയ മരുന്നുകൾ നിർമിച്ചിരിക്കും.

### ജീവനുള്ള പുഴുഫ്രീ

കണ്ണൂരിൽ കഴിഞ്ഞദിവസം ഒരാൾ വില കൂടിയ ആയുർവേദ മരുന്നു വാങ്ങി വീട്ടിലെത്തിച്ചു. തുറന്നുനോക്കിയപ്പോൾ മരുന്നിൽ നിറയെ പുഴു. മരുന്നിന്റെ കാലാവധിത്തീയതി നോക്കുമ്പോൾ 2005 സെപ്തംബർ. ആരോട് പരാതി പറയണം എന്നന്വേഷിച്ചപ്പോഴാണ് രോഗി ആകെ കുഴങ്ങിയത്. സംസ്ഥാനത്ത് ആയുർവേദ മരുന്നുണ്ടാക്കുന്ന

കമ്പനികളുടെ എണ്ണം ഏകദേശം 1100-ലധികം വരും. ഇത് പരിശോധിച്ച് ഗുണം നിർണയിക്കാനും നടപടി എടുക്കാനുമായി ആകെയുള്ളത് സംസ്ഥാനത്ത് മൂന്നു ഡ്രഗ് ഇൻസ്പെക്ടർ മാത്രം. പിന്നെ ആരോട് പരാതി പറയും? പുഴുകിട്ടിയ നിർഭാഗ്യവാൻ പുഴുവെപ്പോലെ പിൻവലിഞ്ഞു.

ലൈസൻസുള്ള 1100 ആയുർവേദ മരുന്നു നിർമാണ കമ്പനി ഉള്ളപ്പോൾ അത്ര തന്നെ അനധികൃത നിർമാണ കമ്പനിയും കേരളത്തിലുണ്ടത്രെ. ആർക്കും ഏത് ശ്ലോകം വ്യാഖ്യാനിച്ചും അതുമായി യാതൊരു ബന്ധവുമില്ലാത്ത മരുന്ന് ഉണ്ടാക്കി വൻ പരസ്യം കൊടുത്തു വിൽപ്പന ചെയ്യാം. കേരളത്തിലെ ദൃശ്യ-ശ്രാവ്യ-അച്ചടി മാധ്യമങ്ങളിൽ ഇത്തരം കമ്പനികൾ കോടികളുടെ പരസ്യമാണ് കൊടുക്കുന്നത്. ഇവയുടെ ഗുണം പരിശോധിക്കാൻ ഒരു സംവിധാനവും ഇല്ല.

**മല്ലിയും മുളകും വാങ്ങുംപോലെ മരുന്നുകൾ**

പശ്ചിമ ബംഗാളിലെ ഭോൽപ്പൂരിൽ നിന്നും ഹൗറയിലേക്കുള്ള യാത്രാമദ്ധ്യേ ജലദോഷം കഠിനമായതിനാൽ ഒരു ഗുളിക വാങ്ങാനായി ഗ്രാമത്തിലെ മെഡിക്കൽ ഷോപ്പ് തേടിയിറങ്ങിയതായിരുന്നു. അവസാനം ഒന്നു കണ്ടുപിടിച്ചു. കേരളത്തിലെ മെഡിക്കൽ സ്റ്റോറുകളുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ ശരിക്കും ഞെട്ടും. പഴകിദ്രവിച്ച് തീരേ വൃത്തിയില്ലാത്ത ഒറ്റമുറിക്കട. ചില സ്ഥലത്ത് പ്ലാസ്റ്റിക് ഷീറ്റ് മറയാക്കിയിട്ടുണ്ട്. നാട്ടിലെ ഒരു തട്ടുകടയ്ക്ക് സമം. സമയം സന്ധ്യയായിരുന്നു. വിയർത്ത് പൊടിപിടിച്ച നിറം മങ്ങിയ ചേലചുറ്റിയ പാവപ്പെട്ട സ്ത്രീകൾ ഉൾപ്പെടെ ഒരുപാട് പേർ മരുന്നുവാങ്ങാൻ എത്തിയിട്ടുണ്ട്. ആരുടെ കൈയിലും ഡോക്ടറുടെ കുറിപ്പില്ല. എല്ലാവരും രോഗം പറയുന്നു. മെല്ലിച്ച പയ്യനാണ് സെയിൽസ്മാൻ. അയാൾ രോഗികൾ പറഞ്ഞ രോഗ വിവരം കേൾക്കുന്നു. മരുന്നെടുത്തു കൊടുക്കുന്നു. അവിടെനിന്ന് ജലദോഷ ഗുളിക വാങ്ങി മടങ്ങി. സംഭവത്തെക്കുറിച്ച് സംസാരിച്ചപ്പോൾ ബംഗാളിലെ ഒരു മലയാളി പത്രപ്രവർത്തകൻ പറഞ്ഞു: നല്ല മെഡിക്കൽ ഷോപ്പും ഡോക്ടറെയും കാത്തിരുന്നാൽ നാട്ടുകാർക്ക് ജലദോഷത്തിന് പോലും മരുന്നു ലഭിക്കില്ല. ഗുണം കുറഞ്ഞ അലോപ്പതി മരുന്നുകൾ, ചില മരുന്നു വിതരണ കമ്പനികളും ഏജൻസികളും കൂടിയ വിലയ്ക്ക് വ്യാപകമായി വിറ്റഴിക്കുന്നത് ഇത്തരം പാവപ്പെട്ട ഗ്രാമങ്ങളിലാണ്. മല്ലിയും മുളകും വാങ്ങുന്നതുപോലെ ഫാർമസികളിൽ നിന്ന് മരുന്നു വാങ്ങുന്നത് ഉത്തരേന്ത്യയിൽ മാത്രമല്ല;

ആരോഗ്യരംഗത്ത് ഇന്ത്യയിൽ ഏറ്റവും മുന്നിട്ട് നിൽക്കുന്ന കേരള ത്തിലും വ്യാപകമാകുന്നുണ്ട്.

സംസ്ഥാനത്ത് ഫാർമസികളിലെ മരുന്നു വിതരണം കാര്യക്ഷമമല്ല. പല സ്ഥലത്തും പേരിന് മാത്രമാണ് ഫാർമസിസ്റ്റുകൾ. മരുന്നു സൂക്ഷി ക്കുന്നത് പല സ്ഥലത്തും അശാസ്ത്രീയമായാണ്. ഡോക്ടറുടെ കുറി പ്പടി ഉണ്ടെങ്കിൽ മാത്രമേ വിൽക്കാവൂ എന്ന നിർദേശമുള്ള അപകടക രമായ മരുന്നുകൾ വിൽക്കുന്നത് വ്യാപകമാണ്. ചില ഗർഭച്ഛിദ്ര മരു ന്നുകൾ യാതൊരു കുറിപ്പും ഇല്ലാതെ കൊടുക്കുന്നത് ലാഭം മോഹി ച്ചുതന്നെ. ഇത്തരം മരുന്നുകൾ കമ്പനികൾ പ്രലോഭിപ്പിച്ചാണ് ഫാർമ സികൾക്ക് വിൽക്കുന്നത്. 500 രൂപയുടെ ഒരു ഗുളിക വാങ്ങുമ്പോൾ മൂന്നോ നാലോ എണ്ണം സൗജന്യമായി കൊടുക്കുന്നു. വളരെ പഴ കിയ കുറിപ്പടി കൊടുത്തു സ്ഥിരമായി മനോരോഗ മരുന്നുകൾ വാങ്ങി ദുരുപയോഗം ചെയ്യുന്നതും ഇത്തരം ഫാർമസികളിലാണ്. കൊച്ചി യിലെ ചില മെഡിക്കൽ ഷോപ്പുകളിൽ വിദ്യാർഥികൾ ചില വേദന സംഹാരികൾ വാങ്ങി മയക്കുമരുന്നായി ഉയോഗിക്കുന്നത് ശ്രദ്ധ യിൽപ്പെട്ടിട്ടുണ്ട്.

## കൊല്ലുന്ന വില പൊള്ളുന്ന രോഗി

ആഗോള ഉദാരീകരണം എല്ലാ രംഗത്തിലുമെന്നപോലെ മരുന്നുമേ ഖലയിലും വൻ കുതിപ്പാണുണ്ടാക്കിയത്. അതേസമയം, വിലകയറ്റം ഉൾപ്പെടെയുള്ള ഇതിന്റെ അമിതഭാരം പേറുന്നത് രോഗികൾ തന്നെ. മരുന്നിന്റെ യഥാർഥ ഉത്പാദനച്ചെലവിന്റെ പത്തും നൂറും ഇരട്ടിയാണ് രോഗികൾ കൊടുക്കേണ്ടിവരുന്നത്. ലാഭത്തിൽ വലിയൊരു ഭാഗം ഇട നിലക്കാർ കൊണ്ടുപോകുന്നു. മരുന്നുവിതരണം സുതാര്യമാക്കാനും അവശ്യമരുന്നുകൾ രോഗികൾക്ക് കുറഞ്ഞ വിലയിൽ ലഭിക്കാനുമുള്ള സാധ്യതകൾ ഇല്ലാതാവുകയാണ്. സർക്കാറും മരുന്നു കമ്പനികളും മരുന്നുവിതരണ ഏജൻസികളും എല്ലാം ചൂഷണത്തിനു നേരേ കണ്ണ ടയ്ക്കുന്നു.

സ്തനാർബുദത്തിന് ഏറ്റവും പുതിയ മരുന്നായ ടാൻറസുമാബിന്, (Tantuzumab) ഒരു മാസം കഴിക്കുന്നതിന് ഒരു ലക്ഷം രൂപയാണ് ചെല വ്. ഇത് ഒരു വർഷം മുഴുവൻ കഴിക്കേണ്ടതാണെന്നോർക്കണം. വൻകു ടലിനെ ബാധിക്കുന്ന കാൻസറിനുള്ള സെറ്റുക്സിമാബ് (Cetuximab) എന്ന വിദേശമരുന്ന് ആഴ്ചയിലൊരുതവണ കഴിക്കാൻ 78,000 രൂപ ചെലവ് വരും. ഇത് ആറുമാസമെങ്കിലും തുടരേണ്ടതാണ്. മറ്റൊരു

കാൻസർ ഔഷധമായ സുനിറ്റിന (Sunitina) ഒരു മാസത്തേക്ക് വാങ്ങാൻ 2.4 ലക്ഷം വരും. കുത്തകമരുന്നു കമ്പനിയായ ഫിസർ ഒരു ചെറിയ ഇളവ് ഇക്കാര്യത്തിൽ ചെയ്യുന്നുണ്ട്. മൂന്നു കോഴ്സിന് ഒരെണ്ണം അവർ ഫ്രീ ആയി നൽകും. ഇത് രോഗിക്ക് കിട്ടുമോ എന്ന കാര്യം കണ്ടു തന്നെ അറിയണം. ഇടത്തട്ടുകാർ ഇത് ചൂഷണം ചെയ്യും. വൃക്ക, കരൾ, എന്നിവയെ ബാധിക്കുന്ന കാൻസറിനുപയോഗിക്കുന്ന സൊറാഫാനി ബിന് (sorafanib) രണ്ട് മാസത്തേക്ക് രണ്ടു ലക്ഷം രൂപ ചെലവ് വരും. വയറ്റിലെ ട്യൂമറിന് ജീവിതകാലം മുഴുവൻ ഉപയോഗിക്കേണ്ട മരുന്നാണ് ഡസാർറ്റിനിബ് (Dasatinib). ഇതിന് ഏകദേശം 1.65 ലക്ഷം രൂപയാണ് വില്പനവില. ശസ്ത്രക്രിയയ്ക്കുശേഷം അവയവ തിരസ്ക്ക രണത്തിനെതിരെ ഉപയോഗിക്കുന്ന മരുന്നുകളുടെ വിലയും കുത്തനെ കൂടി. ഒരു ചാക്രിക ഉപയോഗത്തിന് മൂന്നു ലക്ഷം രൂപയെങ്കിലും വേണ്ടിവരും. ആർത്രൈറ്റിസിനുള്ള മരുന്നിനും വലിയ വിലക്കയറ്റമാ ണ്. അന്നനാളം, ആമാശയം, വൻകുടൽ എന്നിവിടങ്ങളിലെ കാൻസർ ഇന്ത്യയിൽ കൂടുതലാണ്; വിശേഷിച്ചും കേരളത്തിൽ. പുകവലി, മദ്യ പാനം എന്നിവ കേരളത്തിൽ കൂടുതലാണ് എന്നതാണ് കാരണം. പാവ ങ്ങളാണ് രോഗികളിൽ കൂടുതലും. വൻവിലയുള്ള മരുന്നുകളുടെ ഉത്പാ ദനവിലയുടെ എത്രയോ ഇരട്ടിയാണ് ഏജൻസികൾക്ക് കിട്ടുന്നത്.

ഉത്തരേന്ത്യയിൽ ചില വൻകിട ആസ്പത്രികൾക്കും അതിനെ നിയ ന്ത്രിക്കുന്ന ഡോക്ടർമാർക്കും ഇത്തരം മരുന്നുകൾ വൻ കൊയ്ത്താ ണ്. കേരളത്തിലും ഈ പ്രവണത വ്യാപകമാവുകയാണ്. മരുന്നുമാ ത്രമല്ല, അനുബന്ധ ശസ്ത്രക്രിയാ ഉപകരണങ്ങൾ ഉൾപ്പെടെയുള്ള സാധനങ്ങൾക്ക് ആസ്പത്രികൾക്കും ഡോക്ടർമാർക്കും പ്രതിവർഷം വലിയ കമ്മീഷൻ ലഭിക്കുന്നു എന്നത് പരസ്യമായ രഹസ്യം. സാധാ രണ മരുന്നുകളുടെ വിലയും കമ്പനികൾ കുത്തനെ കൂട്ടിയിട്ടുണ്ട്. സാധാരണക്കാർക്ക് വിൽക്കുന്ന വിലയിലും എത്രയോ വ്യത്യസ്ത മാണ് സ്റ്റോക്കിസ്റ്റുമാരുടെയടുത്തുള്ള വില. തൃശ്ശൂരിലെ ഒരു വീട്ടമ്മ യ്ക്കുണ്ടായ അനുഭവം നോക്കുക. വളരെ പാവപ്പെട്ട സ്ത്രീയാണവർ. കാൻസറിനുള്ള സോളിഡ്രോണിക് ആസിഡ് 4 മി.ഗ്രാം zolidronic Azid 4mg) എന്ന ഇഞ്ചക്ഷൻ വാങ്ങിയപ്പോൾ വില 2800 രൂപ. ആഭരണം പണയം വെച്ചാണ് അവർ ഈ മരുന്ന് വാങ്ങിയത്. അതേസമയം, മരുന്നു സ്റ്റോക്കിസ്റ്റുമായി പരിചയമുള്ള ഒരു അധ്യാപകന് ഇതേ മരുന്ന് വെറും 700 രൂപയ്ക്ക് കിട്ടി. ഡോക്ടറുടെ നിർദ്ദേശാനുസരണം സുഹൃ ത്തായ അധ്യാപകൻ സ്റ്റോക്കിസ്റ്റിനെ കാണുകയായിരുന്നു. ചുരുക്കി

പ്പറഞ്ഞാൽ നാലിരട്ടി ലാഭമാണ് ഏജൻസികൾ ഈ ജീവൻരക്ഷാ മരുന്നിനെടുത്തത്. കാൻസറിന് തന്നെയുള്ള 2600 രൂപയുള്ള, നിയോപോജിൻ 3 മി.ഗ്രാം (Neopogin 3mg) ഇഞ്ചക്ഷന് സ്റ്റോക്കിസ്റ്റിന്റെ അടുത്തുള്ള വില വെറും 1600. വിലപേശിയാൽ അതിലും കുറഞ്ഞു കിട്ടും. എച്ച്.ഐ.വി ബാധിതർ കഴിക്കുന്ന ഫ്ളൂകാനസോൾ 150 മി.ഗ്രാമിന് വെറും രണ്ടു രൂപയാണ് വില. അതേസമയം, ഈ മരുന്നിന്റെ ചില്ലറ വില 33 മുതൽ 55 രൂപ വരെയാണ്.

## പത്തുതല, പത്തുവില

സാധാരണ കൊളസ്ട്രോളിനുള്ള അറ്റോർലിപ് (അറ്റോർവാസ്റ്റാറ്റിൻ) എന്ന ഗുളികയ്ക്ക് പത്തെണ്ണത്തിന് 94 രൂപയാണ് വില. അതേ ജനറിക് ഘടകങ്ങളുള്ള റഡ്യൂസ്റ്റാറ്റ് ബ്രാൻഡിന് (അറ്റോർവാസ്റ്ററ്റിൻ) വില 25 രൂപ. ഒരു പ്രധാന ആന്റി ബയോട്ടിക്കായ ഫോർമിക്കോ 200 മി.ഗ്രാം പത്തെണ്ണത്തിന് 79 രൂപയാണ് വില. ഇതേ ഗുണനിലവാരമുള്ള ഗ്രമോസോഫിന് 130 രൂപയും.

ഒരേ മരുന്നിലെ ഘടകങ്ങൾ ഉപയോഗിച്ച് പലവിധ ബ്രാൻഡുകളാക്കി മാറ്റി വ്യത്യസ്തവിലകളിൽ വിൽക്കുന്നതാണ് അലോപ്പതി മരുന്നുവിതരണ മേഖലയിലെ രൂക്ഷമായ പ്രതിസന്ധിക്കും ചൂഷണത്തിനും കാരണമാകുന്നത്. ജനറിക് നാമങ്ങളിൽ ചൂഷണത്തിനും കാരണമാകുന്നത്. ജനറിക് നാമങ്ങളിൽ മരുന്നെഴുതുന്നതിന് പകരം ബ്രാൻഡഡ് പേരുകളിൽ മരുന്ന് എഴുതുന്നതാണ് നിലവിലുള്ള ഇന്ത്യൻ രീതി. പാരസെറ്റോമോൾ എന്ന പനിമരുന്നിന്റെ ക്രോസിൻ, മെറ്റാസിൻ, കാൽപോൾ, പൈറിൻ തുടങ്ങി 30-ലധികം ബ്രാൻഡുകൾ വിൽപ്പനയ്ക്കുണ്ട്. എല്ലാറ്റിനും വ്യത്യസ്ത വിലകളാണ് താനും. എല്ലാറ്റിലും ഒരേ ഘടകം ആണെങ്കിലും ഒന്നിനെക്കാൾ മറ്റൊന്ന് നല്ലതാണെന്ന് ഡോക്ടർമാർ പറയും. വെറും 15 പൈസ മാത്രം വിലയുള്ള ഒരു പാരസെറ്റോമോൾ രോഗിയിലെത്തുമ്പോൾ പത്തും ഇരുപതും ഇരട്ടിയിലധികം വിലയാകാൻ ഇതാണ് കാരണം. ഇന്ത്യയിലെ 25,000-ത്തോളം കമ്പനികൾ ഓരോന്നും ശരാശരി ഒരേ ഘടകങ്ങൾകൊണ്ട് അഞ്ച് ബ്രാൻഡുകൾ വീതം നിർമിക്കുന്നുണ്ട്. ഓരോന്നിന്റെ വിലയിലും വലിയ വ്യത്യാസം. ലവോഫ്ലോക്സിൻ എന്ന ആന്റി ബയോട്ടിക്ക് ഒരു കമ്പനി ഏഴു രൂപയ്ക്കും മറ്റൊരു കമ്പനി 97 രൂപയ്ക്കും വിൽക്കുന്നു. ചൂഷണം ഡോക്ടർ തിരിച്ചറിഞ്ഞാലും രോഗികളോട് പറയാറില്ല. സ്റ്റോക്കിസ്റ്റുകൾക്ക് ഏഴു രൂപയുടെ മരുന്നിന് കിട്ടുന്നതിനേക്കാൾ കമ്മിഷൻ 97 രൂപയ്ക്ക് കിട്ടുമല്ലോ.

അമികാസിൻ (Amikacin) എന്ന മരുന്ന് കാഡില, ജർമൻ റമഡിസ്, വോക്ഹൗട്ട്, അലിംബക്, ഇൻറാസ്, യുനിഷെ, റാൻബാക്സി, സിപ്ല തുടങ്ങിയ കമ്പനികൾ വിവിധ ബ്രാൻഡുകളിൽ വിൽക്കുന്നു. കാഡില അമിസ്താർ-500 എന്ന പേരിൽ ഇറക്കുമ്പോൾ റാൻബാക്സി അൽഫാകിം-500 എന്ന പേരിലും അലംബിക് അമിക്കാനക്സ് എന്ന പേരിലും ഈ മരുന്ന് വിൽക്കുന്നു. പത്തിരട്ടിയിലധികമാണ് വില വ്യത്യാസം. രക്താർബുദത്തിനുള്ള ഇമാറ്റിനിബ് (Imatinib) ഒരു മാസത്തേക്കുള്ള മരുന്നിന് ഒരു കമ്പനി ഒന്നരലക്ഷം ഈടാക്കുമ്പോൾ മറ്റു മൂന്നു കമ്പനികൾ 6,000, 10,000, 15,000 എന്നീ തോതിലാണ് ഈടാക്കുന്നത്. സമ്പന്നർക്ക് ഡോക്ടർമാർ ലക്ഷത്തിന്റെ മരുന്നെഴുതുമ്പോൾ പാവങ്ങൾക്ക് ഭാഗ്യമുണ്ടെങ്കിൽ ആറായിരത്തിന്റെ മരുന്ന് എഴുതിയേക്കാം.

വയനാട്ടിലെ ഒരു ഫാർമസിസ്റ്റ് ഒരു ഡോക്ടറെക്കുറിച്ച് പറയുന്നതിങ്ങനെ-ആൾ രോഗികളോട് ജോലിയും വീട്ടിലെ സ്ഥിതിയും ഒക്കെ വിശദമായി ചോദിക്കും. നല്ല നിലയിലാണെങ്കിൽ വില കൂടിയ മരുന്ന് എഴുതും. ഇത് മനസ്സിലാക്കിയ ചില രോഗികൾ വീട്ടിലെ കഷ്ടസ്ഥിതി പറയുമത്രെ. എങ്കിൽ മരുന്നിന്റെ വില കുത്തനെ കുറയും. അസിത്രോമൈസിൻ-250 എന്ന മരുന്നിന്റെ (അസാർക്സ്) സ്റ്റോക്കിസ്റ്റ് വില 1.06 ആണ്. അതേസമയം അതിന്റെ ചില്ലറവില 12.50. സിപ്ല കമ്പനിയുടെ സെട്രിസിൻ 5 എം.ജിക്ക് 36 പൈസയാണെങ്കിൽ മെഡിക്കൽ സ്റ്റോറിൽ അതിന് മൂന്നു രൂപ കൊടുക്കണം. ചില ആസ്പത്രികളുടെ വൻലാഭം ഇത്തരം മരുന്നുകളുടെ ഭീമമായ വില വ്യത്യാസം തന്നെയാണ്. മൊറോസിറ്റ് ഇഞ്ചക്ഷന് സ്റ്റോക്കിസ്റ്റ് വില വെറും 930 ആണെങ്കിൽ അത് രോഗികൾക്ക് വിൽക്കുമ്പോൾ 2,450 രൂപയാകും. ആയിരത്തഞ്ഞൂറോളം രൂപയുടെ ലാഭം. ചുരുക്കിപ്പറഞ്ഞാൽ ഒരു മാസം അഞ്ച് ഇഞ്ചക്ഷൻ വിറ്റാൽ ആസ്പത്രിയിലെ ഏതെങ്കിലും ഒരു ജീവനക്കാരന്റെ ശമ്പളം കൊടുക്കാം. ലക്ഷകണക്കിന് രോഗികൾ വാങ്ങിക്കഴിക്കുന്ന കൊളക്സ്ടോൾ ഗുളികകളുടെ വിലവ്യത്യാസം കേട്ടാൽ തല കറങ്ങും. റാൻബാക്സി കമ്പനിയുടെ ഒരു ബ്രാൻഡ് പത്തെണ്ണത്തിന് 80 രൂപയാവുമ്പോൾ ബ്ലൂക്രോസിന്റേതിന് പത്തെണ്ണത്തിന് 28 രൂപയാണ്. എലിപ്പനി, മഞ്ഞപ്പിത്തം എന്നിവയ്ക്കുള്ള ഡോക്സിസിലിൻ എന്ന മരുന്നിന് ഒറ്റയടിക്ക് അഞ്ചിരട്ടിയിലധികമാണ് വില കൂട്ടിയത്. ഇതിന്റെ ഒരു ബ്രാൻഡായ ഡോക്സി 1 - ന് പത്തുഗുളികയ്ക്ക് 30 രൂപ ഈടാ

ക്കുമ്പോൾ മറ്റൊരു ബ്രാൻഡായ മൈക്രോഡോക്സ് -100 (Myscrodox-100) ന് 7.50 ഉം ഡോക്സെറ്റ് (Doxet-100) ന് ആറു രൂപ യാണ് വില.

**വില കുറച്ചുകൊടുക്കാൻ ശ്രമിച്ചാൽ തകർക്കും.**

ആരെങ്കിലും വില കുറച്ചുകൊടുക്കാനുള്ള ചെറിയശ്രമം നടത്തിയാൽ അതിനെ തകർക്കാനും മരുന്നുവിതരണക്കമ്പനികളും തത്പരകക്ഷി കളും ശ്രമിക്കും. തിരുവനന്തപുരത്ത് അടുത്തകാലത്ത് നടന്ന സംഭവം അത്തരമൊരു സംശയത്തിനിട നൽകുന്നു. ജീവൻരക്ഷാമരുന്നുകൾ സൗജന്യനിരക്കിൽ കൊടുക്കാനുള്ള ഹിന്ദുസ്ഥാൻ ലൈഫ് കെയറിന്റെ ഒരു പദ്ധതിക്കെതിരെ തലസ്ഥാനത്ത് നടന്ന നീക്കം ഗൗരവമുള്ളതാ ണ്. ശസ്ത്രക്രിയാ ഉപകരണങ്ങൾ ഉൾപ്പെടെ രോഗികൾക്കാവശ്യമായ എല്ലാ മെഡിക്കൽ സംവിധാനങ്ങളും മിതമായ നിരക്കിൽ വിതരണം ചെയ്യുന്ന, ഇന്ത്യയിൽത്തന്നെ ആദ്യത്തെ സംരംഭമായിരുന്നു, ഹിന്ദു സ്ഥാൻ ലൈഫ് കെയറിന്റേത്. തിരുവനന്തപുരം മെഡിക്കൽ കോളേജ് സെന്ററിലായിരുന്നു. വിൽപ്പനകേന്ദ്രം, ആരോഗ്യമന്ത്രി അടൂർ പ്രകാ ശിനെയായിരുന്നു ഉദ്ഘാടനത്തിന് നിശ്ചയിച്ചത്. അതിനിടെ, വാഹിദ് എം.എൽ.എയെ ക്ഷണിച്ചില്ലെന്നാരോപിച്ച് ഒരു കൂട്ടം ആൾക്കാർ ഉദ്ഘാടനം തടഞ്ഞു. ഉദ്ഘാടനം തടഞ്ഞതിന് പിന്നിൽ ശസ്ത്രക്രിയാ ഉപകരണ വിൽപ്പനരംഗത്തെ ചില ഹോൾസെയിൽ സംഘമാണെന്ന് പിന്നീട് ആക്ഷേപമുയർന്നു. തന്നെ ക്ഷണിക്കാത്തതിന്റെ പേരിൽ പ്രശ്നം ഉണ്ടായി എന്ന കാര്യം വാഹിദ് എം.എൽ.എ. അറിയുകപോലും ചെയ്തില്ല. ഈ വിൽപ്പനകേന്ദ്രത്തിലൂടെ വിൽക്കുന്ന സാധനങ്ങളുടെ വിലക്കുറവ് കേട്ടാലറിയാം വൻകിട കമ്പനികൾ നടത്തുന്ന ചൂഷണ ത്തിന്റെ നില.

24,000 രൂപ വരെ വിലയുള്ള പല്ല് കെട്ടുന്ന നിശ്ചിത അളവ് കമ്പിക്ക് ഇവിടെ 12,000 രൂപയാണ് വില. കാൽമുട്ട് ശസ്ത്രക്രിയയ്ക്കായി ഉപ യോഗിക്കുന്ന കമ്പിക്ക് 20,745 രൂപ പുറത്ത് ഈടാക്കുമ്പോൾ ഇവിടെ വെറും 9,045 രൂപ മാത്രം! തീർന്നില്ല, ഇടുപ്പ് ശസ്ത്രക്രിയയ്ക്ക് ഉപ യോഗിക്കുന്ന 16,335 രൂപ ചില്ലറവിലയുള്ള ലോങ് സ്റ്റംബ് റിബ്സ് ഇവിടെ 8,775 രൂപയ്ക്ക് കിട്ടും. എതിർപ്പുകളെ അതിജീവിച്ച് വിൽപ്പന കേന്ദ്രം പിന്നീട് തുറക്കുക തന്നെ ചെയ്തു. ശസ്ത്രക്രിയാ ഉപകരണ ങ്ങളുടെ വിലയുടെ സ്ഥിതി തന്നെയാണ് മരുന്നുകൾക്കും. സർക്കാറും സഹകരണമേഖലയും ഇടപെട്ടാൽ പകുതിവിലയ്ക്ക് മരുന്നും മറ്റും

കിട്ടും. ഏതായാലും അതിനുള്ളശ്രമം നടക്കുന്നുണ്ടെങ്കിലും മരുന്നു മേഖലയിലെ വേന്ദ്രന്മാർ സർക്കാറിന്റെ ശ്രമത്തെ സ്വകാര്യമായി ചിരിച്ചുതള്ളുകയാണ്.

ആയിരക്കണക്കിന് രൂപ ബാധ്യതയാവുന്ന ശസ്ത്രക്രിയാഉപകരണങ്ങൾ വാങ്ങുന്നതിന്റെ പിന്നിൽ ഏറ്റവും വൃത്തികെട്ട മറ്റൊരു ചൂഷണവും കൂടി നടക്കുന്നതായി ആക്ഷേപമുണ്ട്. ഇതിന്റെ പിന്നിൽ ചില ഡോക്ടർമാരും ഇടനിലക്കാരും തമ്മിലുള്ള ഒത്തുകളി ചില സ്ഥലത്തെങ്കിലും നടക്കുന്നു. സംഗതി ഇങ്ങനെ; അപകടത്തിലും മറ്റും അസ്ഥി ഒടിഞ്ഞുവരുന്ന കേസുകളിൽ രോഗിക്ക് ശസ്ത്രക്രിയയ്ക്കും മറ്റും ഉപകരണങ്ങൾ വേണ്ടിവരും. ഇത് ഒരു സെറ്റ് ഉൾപ്പെടുന്ന കിറ്റാണ്. ആയിരക്കണക്കിന് രൂപ വിലയുള്ള ഈ കിറ്റിൽ ഒന്നോ രണ്ടോ സാധനം മാത്രമേ രോഗിക്ക് ചിലപ്പോൾ വേണ്ടിവരികയുള്ളൂ. അതേസമയം, ഡോക്ടർമാർ സെറ്റ് സാധനം മുഴുവൻ രോഗിയെക്കൊണ്ട് വാങ്ങിക്കുകയും ബാക്കി സാധനങ്ങൾ തിരിച്ചുകൊടുത്ത് പണം കൈപ്പറ്റുകയും ചെയ്യുന്നു. ചില സ്ഥാപനങ്ങളിൽ ഇങ്ങനെ നടക്കുന്നതായി ആക്ഷേപമുണ്ട്. അതേസമയം, തിരുവനന്തപുരത്ത് തുടങ്ങിയ ഹിന്ദുസ്ഥാൻ ലൈഫ് കെയർ സെന്ററിൽ ആവശ്യമായ ഉപകരണങ്ങൾ കിറ്റിൽ നിന്ന് വേർതിരിച്ചു കൊടുക്കും.

ചില സ്വകാര്യ ആസ്പത്രികളിൽ നടക്കുന്ന മരുന്നു തട്ടിപ്പുകൾ വേദനാജനകമാണ്. ഒരു ആസ്പത്രി ജീവനക്കാരൻ സത്യം സ്വകാര്യമായി പറഞ്ഞു. ഐ.സി.യു.വിലും ചിലപ്പോൾ വെന്റിലേറ്ററിലും കിടക്കുന്ന രോഗികൾക്ക് വിലകൂടിയ മരുന്നുകൾ ഡോക്ടർമാർ എഴുതും. പലപ്പോഴും രോഗികൾക്ക് ഇത് ആവശ്യമായി വരില്ല. രോഗി മരിച്ചാൽ ഈ ബാക്കി മരുന്നുകൾ ആസ്പത്രി ഫാർമസിയിലേക്ക് തന്നെ തിരിച്ചെത്തും. ഇതിനെ ചോദ്യം ചെയ്തവരോട് രോഗികളിൽ നിന്ന് കിട്ടുന്ന പണം കൊണ്ടു മാത്രം ഇത്ര വലിയ ഡോക്ടർമാരെ വെച്ച് ആസ്പത്രി നടത്താൻ പറ്റില്ലെന്നാണത്രെ ആസ്പത്രി മാനേജ്മെന്റ് പറഞ്ഞത്. ചില സ്വകാര്യ ആസ്പത്രികളുടെ ഫാർമസി വക ലാഭം കേട്ടാൽ തല കറങ്ങും. അത്തരം ആസ്പത്രികളിൽ ഓർഡർ പിടിക്കാൻ മരുന്നുകമ്പനികൾ തമ്മിൽ മത്സരമാണ്. ഇത്തരം ആസ്പത്രിയിൽ നിന്ന് പുറത്താക്കപ്പെട്ട ഒരാളെ മറ്റൊരാസ്പത്രിക്കാർ കൈയോടെ പിടികൂടിക്കൊണ്ടു പോയത് മറ്റൊന്നും കൊണ്ടല്ല. മരുന്നുവിൽപ്പനയിൽ എങ്ങനെ ലാഭമുണ്ടാക്കാം എന്നതിൽ ബുദ്ധിരാക്ഷസനാണത്രെ ഇയാൾ. വടക്കേ മലബാറിലാണ് സംഭവം.

**കേരളാ ഡ്രഗ്സ് മാന്വൽ ആരും കാണില്ല.**

പുത്തൻ മരുന്നുകളുടെ ഗുണദോഷങ്ങളെക്കുറിച്ച് പല ഡോക്ടർമാരും അറിയുന്നില്ല എന്നതാണ് സത്യം. സാധാരണ മരുന്നു കമ്പനി ഇറക്കുന്ന ജേണലിലും അവരുടെ സാഹിത്യത്തിലും റെപ്രസെന്റേറ്റീവുമാരുടെ വാചകമടിയിലും തെറ്റായ അവകാശവാദത്തിലും തിരക്ക് പിടിച്ച ഡോക്ടർമാർ വീണുപോയേക്കും. ചിലർ അവർക്ക് കിട്ടുന്ന തിളങ്ങുന്ന പാരിതോഷികങ്ങളിലും. 1996-ൽ കേരളാ ഡ്രഗ്സ് ഫോർമുല തയ്യാറാക്കിയെങ്കിലും അത് ഡോക്ടർമാരുടെ കൈയിലെത്തിയില്ല. കേരളാ ഡ്രഗ് മാന്വൽ എത്രയും പെട്ടെന്ന് വെബ്സൈറ്റിൽ പ്രസിദ്ധീകരിക്കണം. അശാസ്ത്രീയ ചേരുവയുള്ള മരുന്നുകൾ കണ്ടെത്താനുള്ള സംവിധാനവും ഉണ്ടാവണം- പരിയാരം മെഡിക്കൽ കോളേജ് ഡയറക്ടറും ജനകീയ ആരോഗ്യപ്രവർത്തകനുമായ ഡോ. ഇക്ബാൽ പറയുന്നു. നിലവിൽ ഔഷധമേഖല നേരിടുന്ന വെല്ലുവിളി ഈ മേഖലയിലെ വിലക്കയറ്റം തന്നെയാണ്. എത്രയും പെട്ടെന്ന് അവശ്യമരുന്നുകളുടെ വിലവിവരപ്പട്ടിക തയ്യാറാകണം. പ്രാഥമിക, താലൂക്ക്, ജില്ലാ ആസ്പത്രികളിൽ ഈ മരുന്നു വിതരണം നടക്കുന്നുണ്ടോ എന്ന് നിരീക്ഷിക്കുകയും വേണം-അദ്ദേഹം പറഞ്ഞു.

കേരളത്തിൽ മരുന്നു വിൽപ്പന നടത്താൻ ഓൾ കേരളാ കെമിസ്റ്റ്സ് ആൻഡ് ഡ്രഗ്ഗിസ്റ്റ്സ് അസോസിയേഷന്റെ അപ്രഖ്യാപിത സമ്മതപത്രം കൂടിയേ തീരു. അതിന് സംഘടനയ്ക്കും ബന്ധപ്പെട്ടവർക്കും പണം നൽകണം. ഏതായാലും അതിസമ്പത്തും അത്യാഗ്രഹവും സംഘടനയെ തമ്മിലടിയിലേക്ക് നയിച്ചതോടെ പ്രവർത്തനം കോടതി മരവിപ്പിച്ചിരിക്കുകയാണ്-സംഘടനയുടെ ഒരു മുൻഭാരവാഹി തുറന്നു പറഞ്ഞു.

**മധുരക്കച്ചവടം, ലാഭങ്ങളിലൂടെ പൂക്കാലം**

കൂടുതൽ മുടക്കുമുതലില്ലാതെ കമ്പനികൾക്ക് ലാഭം അടിച്ചെടുക്കാൻ പറ്റുന്നത് ടോണിക് വിൽപ്പനയിലൂടെയാണ്. ടോണിക്കിനെ മരുന്നായി പല പാശ്ചാത്യരാജ്യങ്ങളിലും കണക്കാക്കുന്നില്ല. അതേസമയം, ഇന്ത്യയിൽ സാധാരണക്കാർ പോലും ഡോക്ടറെ പോയിക്കണ്ട് എന്തെങ്കിലും ടോണിക്കെഴുതാൻ അങ്ങോട്ടാവശ്യപ്പെടുന്ന സ്ഥിതിയാണ്. ഇപ്പോൾ മാർക്കറ്റിൽ കിട്ടുന്ന പല ടോണിക്കുകളും വിറ്റാമിൻ ബി കോംപ്ലക്സും പഞ്ചസാരയും ഇത്തിരി മദ്യാംശവും ചേർന്നതാണ്. പല ടോണിക്കുകളും ശരീരത്തിന് ഗുണപ്രദമല്ല. ചില ടോണിക്കുക

ളിൽ കഫീൻ, ലപ്ട്രോസോൾ എന്നീ ഘടകങ്ങൾ വിറ്റാമിനുമായി ചേരുന്നത് അപകടകരമാകും. 50-തിലധികം കമ്പനികൾ ഇന്ത്യയിൽ ടോണിക് വിൽപ്പന നടത്തുന്നു. ഈ കമ്പനികളുടെ പ്രതിവർഷ വിറ്റുവരവ് ടോണിക്കിൽ മാത്രം 1,500 കോടിയിലധികമാണ്. ദരിദ്ര ഇന്ത്യയുടെ രക്തക്കുറവിനും, വിളർച്ചയ്ക്കും കാരണം വെറും ബി കോംപ്ലക്സ് മാത്രമാണെന്നാണ് ഇത്തരം കുത്തക മരുന്നു കമ്പനികളുടെ വിചാരം. ആരോഗ്യമില്ലാത്ത ഒന്നര വയസ്സുകാരനുപോലും മദ്യാംശം അടങ്ങിയ ഇത്തരം ടോണിക്കുകൾ നിർദേശിക്കുന്ന ഡോക്ടർമാർ കമ്പനികളുടെ പ്രിയപ്പെട്ടവരാകുന്നത് വെറുതെയല്ല.

ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ നിന്ന് ആയുർവേദ, അലോപ്പതി മരുന്നു കമ്പനികൾ പുതിയതരം ടോണിക്കുകൾ ഇപ്പോൾ വ്യാപകമായി കേരളത്തിലേക്ക് ഇറക്കുമതി ചെയ്യുന്നുണ്ട്. മരുന്നുവിതരണ സംഘടനകളുടെ ഒത്താശയോടെയാണ് ഈ ടോണിക്കുകൾ വിൽക്കാനുള്ള അവസരം ലഭിക്കുന്നത്. ആയുർവേദമരുന്നുകൾക്ക് അതും വേണ്ട. ഇന്ത്യയിലെ ചില മെഡിക്കൽ കമ്പനികൾക്കും മറ്റും കുത്തകൾക്കും വേണ്ടി അവരുടെ കൊടിയ ചൂഷണം കണ്ടില്ലെന്ന് നടിക്കുകയാണ് ഐ.എം.എ പോലുള്ള സംഘടനകൾ ഐ.എം.എയുടെ ദേശീയ നേതൃത്വം ഡാബറിനും പെപ്സിക്കും വേണ്ടി സംഘടനയെ നിർലജ്ജം വിൽക്കുകയായിരുന്നെന്ന് ഐ.എം.എയുടെ മുൻഭാരവാഹിയായ ഡോ. കെ.പി. ബാബു പറയുന്നു. 2008-ൽ ഒറീസ്സയിലെ പുരിയിൽ നടന്ന ഐ.എം.എ യുടെ കേന്ദ്രകമ്മിറ്റിയിൽ പെപ്സി കമ്പനിയുടെ ട്രോപ്പിക്കാനോ ജ്യൂസിനും ക്വാക്കർ ഓട്സിനും ഡാബറിന്റെ കൊതുകിനെ തുരത്താനുള്ള ഒഡിമോസ് ക്രീമിനും പ്രചാരവേല ചെയ്യുന്നതിന് 2.25 കോടിയുടെ കരാർ ഐ.എം.എ. ദേശീയനേതൃത്വം ഏറ്റെടുത്തതിനെതിരെയാണ് ഡോ. കെ.പി. ബാബു പോരാട്ടം തുടങ്ങിയത്. അതിലദ്ദേഹം വിജയിക്കുകയും ചെയ്തു. ഡോക്ടർ മാർക്കും അവരുടെ സംഘടനയായ ഐ.എം.എക്ക്ും ഇത്തരം ടോണിക്കുകളുടെ ചൂഷണത്തെക്കുറിച്ച് വളരെ വ്യക്തമായ ബോധ്യമുണ്ട്. ജനകീയ ആരോഗ്യപ്രവർത്തകരായ ഡോക്ടർമാർ ഇക്കാര്യം സൂചിപ്പിക്കുകയും ചെയ്യുന്നു. ഡോക്ടർമാർക്കും മറ്റും ഇത്തരം കമ്പനികൾ നൽകുന്ന ലാഭവിഹിതം കണ്ണുതള്ളിക്കുന്നതാണ്.

**ഡോ. ജിംനേഷ്യം**

**കോഴിക്കോട്** സ്വദേശിയായ 20 കാരൻ, ബാംഗ്ലൂരിലാണ് അച്ഛനമ്മമാർക്കൊപ്പം താമസം. സിനിമാ നടനാകാൻ ആഗ്രഹിച്ച പയ്യൻ

ജിമ്മിൽ പോയി പെട്ടെന്ന് മസ്സിൽ വേണമെന്നായിരുന്നു ആവശ്യം. ജിം ഉടമ ഡോക്ടറെ പോലെ 'ഡക്കാഡ്യൂറോബോളിൻ' എന്ന ഇഞ്ചക്ഷൻ കുത്തിവെച്ചു. നല്ല ഉത്തേജക ഔഷധമാണത്രെ. ശരീരത്തിന് പെട്ടെന്ന് കരുത്തുണ്ടാകും. ചെറിയ വിലയുള്ള ഈ മരുന്നിന് വൻ വിലയാണ് ജിം ഉടമ ഈടാക്കിയത്. സംഭവമറിഞ്ഞ കുട്ടിയുടെ ബന്ധുവായ ഡോക്ടർ ആണ് ഈ മരുന്നിന്റെ ദൂഷ്യഫലങ്ങളെക്കുറിച്ച് രക്ഷിതാക്കളെ ബോധ്യപ്പെടുത്തിയത്. ഇത്തരം ജിമ്മിൽ നിന്ന് അപകടകരമായ രീതിയിലുള്ള ചില പ്രോട്ടീൻ പൗഡറും കൊടുക്കാറുണ്ടത്രെ.

**വെളുക്കാൻ തേച്ചത് പാണ്ടായി....**

കണ്ണൂർ ജില്ലയിൽ നഗരത്തിന് സമീപമുള്ള ഒരു യുവതിയുടെ കഥ ദയനീയമാണ്. ജന്മനാ തടിച്ച ശരീര പ്രകൃതിയായ അവർ തടി കുറയ്ക്കാനായി ഡോക്ടറെ കണ്ടു. ഡോക്ടർ അവർക്ക് 'സൈബുട്രാമിൻ' എന്ന മരുന്നു എഴുതിക്കൊടുത്തു. കുറേക്കാലം ഉപയോഗിച്ചു. തടി കുറഞ്ഞില്ലെന്ന് മാത്രമല്ല ഭീമാകാരമായി അവർ തടിക്കാൻ തുടങ്ങി. മറ്റൊരു ഡോക്ടറെ കണ്ടപ്പോഴും ഇതേ ഗുളിക തന്നെ കൊടുത്തു. ഗുളികയുടെ റിയാക്ഷൻ ആണെന്നറിയാതെ വീണ്ടും അതുതന്നെ കഴിച്ചു. ഫലമോ വീണ്ടും തടിച്ചു. ഓട്ടോറിക്ഷപോലും അവരെ കണ്ടാൽ നിർത്താതായി. ഏതായാലും അടുത്തകാലത്ത് ഈ മരുന്നു നിരോധിച്ചതായി അറിയാൻ കഴിഞ്ഞു. ആരും അറിയാതെ ചെറിയ നിരോധന വാർത്തയിൽ സംഭവം ഒതുങ്ങുമ്പോഴേക്കും ആയിരങ്ങൾ മരുന്നു കഴിച്ചിരിക്കും.

## ഒന്നെടുത്താൽ രണ്ട് അല്ല പത്ത്

ഇന്ത്യൻ വയാഗ്ര എന്നറിയപ്പെടുന്ന ഫിഡിനാഫിൽ ലൈംഗിക ഉത്തേജക മരുന്നാണ്. ഒന്നു വാങ്ങിയാൽ ഫാർമസിക്കാർക്ക് ആറെണ്ണം ഫ്രീ കിട്ടും. പരമാവധി പ്രലോഭിപ്പിച്ചു വിൽക്കുക എന്നതാണ് ലക്ഷ്യം. വയാഗ്ര എന്നത് ലൈംഗികോത്തേജക മരുന്നാണെങ്കിലും ഡോക്ടറുടെ കുറിപ്പോടെ മാത്രമേ വിൽക്കാൻ പാടുള്ളൂ. അതേ സമയം ഒന്നെടുത്താൽ ആറും പത്തും ഫ്രീ കിട്ടുമ്പോൾ പരമാവധി വിൽക്കാൻ ഫാർമസികൾ തയ്യാറാകും. ലൈംഗിക പ്രശ്നങ്ങളുമായി ബന്ധപ്പെട്ട മരുന്നായതിനാൽ എല്ലാ ഇടപാടുകളും സ്വകാര്യമായിരിക്കും. കക്ഷികളിൽ നിന്ന് യാതൊരു പരാതിയും ഉണ്ടാകില്ല.

250-ലധികം രൂപയുള്ള 'ഐ പി പിൽ' ഗർഭച്ഛിദ്രത്തിനുള്ള ഗുളികകളാണ്. ഗർഭം ഒറ്റ ദിവസം കൊണ്ട് ഇല്ലാതാക്കുന്ന ഈ ഗുളിക സാധാരണ ഡോക്ടർമാർ മാത്രമാണ് വിതരണം ചെയ്യുക. ഒന്നെടുത്താൽ മൂന്നെണ്ണം ഫ്രീ മാത്രമല്ല വലിയ കമ്മീഷനും ഇതിന് ഡോക്ടർമാർക്ക് ലഭിക്കും. ഒരു ഗുളികയ്ക്ക് 360 രൂപ വിലയുള്ള 'അൺവാണ്ടഡ്' എന്ന ഗർഭച്ഛിദ്രമരുന്നു ഒന്നെടുത്താൽ മൂന്നെണ്ണം ഫ്രീയാണ്.

മരുന്നുകമ്പനികൾ ഡോക്ടർമാരെ എന്നും പ്രസാദിപ്പിച്ചുകൊണ്ടേയിരിക്കും. ഒപ്പം വിതരണ ഏജൻസികളെയും കോഴിക്കോട്ടെ ഒരു ഫാർമസിസ്റ്റ് പറയുന്നു-"നിങ്ങൾ പത്രക്കാർ പലപ്പോഴും ഇത്തരം മരുന്നു വ്യാപാരത്തിൽ ഫാർമസിക്കാർക്കാണ് ലാഭം എന്നെഴുതുന്നത് എന്തർത്ഥത്തിലാണ്. കമ്പനികൾ സർവ ലാഭവും വെച്ചുവിളമ്പിക്കൊടുക്കുന്നത് ഡോക്ടർമാർക്കാണ്." അയാൾ രോഷം കൊണ്ടു. "12 മുതൽ 16 ശതമാനമാണ് റീട്ടെയിൽ ഫാർമസിസ്റ്റുകാർക്ക് കമ്പനികൾ തരുന്നത്. അതേസമയം 40 മുതൽ 60 ശതമാനം വരെയാണ് അവർ ഡോക്ടർമാർക്ക് കൊടുക്കുക; മാത്രമല്ല വലിയ തോതിൽ സാമ്പിളുകളും ഒന്നെടുത്താൽ പത്തെണ്ണം ഫ്രീ. 40 രൂപയ്ക്കു നമ്മൾക്ക് ലഭിക്കുന്ന ചില ചുമ മരുന്ന് 100 ബോട്ടിലെടുത്താൽ വെറും മൂന്നു രൂപയ്ക്ക് ഡോക്ടർമാർക്ക് കിട്ടും അറിയുമോ?"- അദ്ദേഹം രോഷത്തോടെ ചോദിച്ചു. ഇത്തരം മരുന്നുകൾ സ്വന്തം ഫാർമസികളിലൂടെയാണ് അവർ വിറ്റുതീർക്കുന്നതും.

ചില സ്വകാര്യ ആസ്പത്രികളുടെയും ക്ലിനിക്കുകളുടേയും ലാഭം മുഴുവനും മരുന്നു വിൽപ്പനയിലൂടെയാണ്. ഏത് ആസ്പത്രിയിലും സ്ഥിരമായി ഉണ്ടാവേണ്ട ഐ വി കാനില (രോഗിക്ക് ഗ്ലൂക്കോസ് ഡ്രിപ്പും മറ്റും കൊടുക്കാനുള്ള ഉപകരണത്തിന്റെ ഭാഗം) വാങ്ങിയാലുള്ള ലാഭത്തിന്റെ കണക്ക് മാത്രം ശ്രദ്ധിച്ചാൽ മതി. 85 രൂപ വിലയുള്ള ഐ വി കാനില വെറും പത്തെണ്ണം വാങ്ങിയാൽ അത് 40 രൂപയ്ക്ക് കിട്ടുമത്രെ. ആയിരത്തിന് ഓർഡർ കൊടുത്താൽ ഒന്നിന് നാലു രൂപ മാത്രമാവും. പല കമ്പനികളും പല തരത്തിലുള്ള ഓഫറാണ്. 300 ബെഡ്ഡുള്ള ആസ്പത്രികളിൽ ഒരു മാസം ആയിരക്കണക്കിന് ഐ വി കാനില വേണ്ടി വരും. ഇതോടൊപ്പം വേണ്ട ഐ. വി സെറ്റിന്റെ സ്ഥിതിയും മറ്റൊന്നല്ല. ചില ജനറിക് മരുന്നുകൾ ഡോക്ടർമാർക്ക് ഒരു ബോക്സ് എടുത്താൽ രണ്ടു ബോക്സ് ഫ്രീയാണ്. പ്രോവിറ്റ്, വിറ്റ് പ്രോവിറ്റ് തുടങ്ങിയ ടോണിക്കുകൾ ഒന്നെടുത്താൽ മൂന്നെണ്ണം ഫ്രീ. ചില മരുന്നു കമ്പനിയുടെ ഏജൻസികൾ ബാംഗ്ലൂരിൽ നിന്നും കോയമ്പത്തൂരിൽ നിന്നും മറ്റും ഗുണം കുറഞ്ഞതും ഒപ്പം വൻ ഓഫറുള്ളതുമായ മരു

ന്നുകൾ കൊണ്ടു വരും. നഗരത്തിൽ ഇറക്കാതെ സെയിൽസ് ടാക്സു കാരെയും മറ്റും ഭയന്ന് വഴിയിലാണ് മരുന്നിറക്കുക.

**ഒറ്റ ലൈസൻസിൽ പത്ത് ഫാർമസികൾ**

ഒരു ആസ്പത്രിയിൽ പത്ത് നിലകളുണ്ടെങ്കിൽ ഒറ്റ ലൈസൻസ് ഉപയോഗിച്ച് പത്തു നിലകളിലും ഫാർമസി നടത്തുന്ന രീതിയാണ് ഇന്നു വ്യാപകം. പല സ്ഥലത്തും ഫാർമസിസ്റ്റുകളല്ല മരുന്നു കൊടുക്കുക. വൻകിട ആസ്പത്രികളിൽ ഒരു വർഷം കോടികളുടെ മരുന്നും സർജിക്കൽ ഉപകരണങ്ങളുമാണ് വില്പന നടക്കുക. എല്ലാ മരുന്നിനും 30 മുതൽ 40 ശതമാനം വരെ ലാഭം ആസ്പത്രികൾക്ക് ലഭിക്കും.

മരുന്നു വില്പനയുടെ മറ്റൊരു ലാഭം ജനറിക് മരുന്നുകളുടേതാണ്. ഫാർമസിസ്റ്റുകൾ തന്നെ ഇക്കാര്യം തുറന്നു പറയുന്നു. വൻകിട കമ്പനികൾ അവരുടെ ബ്രാന്റഡ് മരുന്നുകൾക്ക് പുറമെ ജനറിക് മരുന്നുകളും ഇറക്കും. 100 മുതൽ 160 ശതമാനം വരെ ലാഭം ഇത്തരം മരുന്നുകൾ നൽകും. 50 രൂപയ്ക്ക് കിട്ടുന്ന ജനറിക് മരുന്നിന്റെ വിലയായി ഈടാകുന്നത് പലപ്പോഴും 300 ഉം 400 ഉം ആയിരിക്കും. വൻതോതിൽ മരുന്ന് എടുക്കുമ്പോഴുള്ള ലാഭമാണ് കണ്ണഞ്ചിപ്പിക്കുക. ചില ആസ്പത്രികളിലെ ഫാർമസികളിൽ ഡോക്ടർമാർ ജനറിക് മരുന്നു മാത്രമാണ് എഴുതുക. മലബാറിലെ ഒരു സ്വകാര്യ ആസ്പത്രിയിൽ ജനറിക് മരുന്ന് എഴുതാത്തതിന്റെ പേരിൽ ഒരു ഡോക്ടറെ ഒഴിവാക്കിയിരുന്നു.

പല കമ്പനികളും നിർമിക്കുന്ന ജനറിക് മരുന്നുകളിൽ ചേരുവകൾ തികച്ചും അയുക്തമായിരിക്കും. അതുകൊണ്ട് തന്നെ അവർക്ക് കുറഞ്ഞ വിലയ്ക്ക് നൽകാൻ പറ്റും. കണക്കുകളിലോ പരിശോധനയി ലോ വരാത്ത ഇത്തരം മരുന്നുകളെ കമ്പനി അവരുടെ തടിക്ക് തട്ടാത്ത ബിസിനസ് പ്രൊമോഷന് വേണ്ടിയാണ് ഉപയോഗിക്കുന്നത്. തടിക്ക് തട്ടുന്നത് പാവപ്പെട്ട രോഗികൾക്കും. ചില സഹകരണ ആസ്പത്രികളിൽ ജനറിക് മരുന്നുകളുടെ ലാഭത്തിൽ ചെറിയൊരു പങ്ക് മരുന്നുവാങ്ങുന്നവർക്ക് നൽകിയേക്കും. മാർജിൻ കുറച്ച് വിൽക്കുന്നത് ഇങ്ങനെയാണ്. പക്ഷേ, പലരും അങ്ങനെ നൽകാറില്ല. മരുന്നു വിതരണ കമ്പനികളും ഡോക്ടർമാരും തമ്മിലുള്ള കൂട്ടുകെട്ട് വെറും മരുന്നെഴുതുന്നതിൽ മാത്രം ഒതുങ്ങുന്നതല്ല.

പല ഡോക്ടർമാരും സംഘം ചേർന്ന് ആസ്പത്രികൾ നടത്തുന്നതിന് പുറമെ മരുന്നുവിതരണ ഏജൻസികളും സ്വകാര്യമായി നടത്തുന്നു.

ചില ഡോക്ടർമാർക്ക് സ്വന്തം പേരിലും ബന്ധുക്കളുടെ പേരിലും ഫാർമസികളുണ്ട്. പത്തു ഡോക്ടർമാർ ചേർന്നു നടത്തുന്ന ആസ്പത്രിയിലെ ഡോക്ടർമാർ ഒന്നിച്ച് ചേർന്ന് മരുന്നു എഴുതിത്തീർക്കാൻ എളുപ്പമാണ്. ചില മരുന്നുകളുടെ കാലാവധി കഴിയുന്ന സമയം അടുത്താൽ ഫാർമസിസ്റ്റുകൾ ഇക്കാര്യം ആസ്പത്രി മാനേജ്മെന്റിനെ അറിയിക്കും. പിന്നെ എല്ലാവരും തുരുതുരെ ആ മരുന്ന് എഴുതി സ്റ്റോക്ക് കാലിയാക്കും. എറണാകുളത്തെ ഒരാസ്പത്രിയിലെ ഫാർമസിസ്റ്റ് ഇക്കാര്യം പച്ചയായ സത്യമാണെന്ന് തുറന്നു പറയുന്നു. "ജനറിക് മരുന്നുകൾ ഡേറ്റ് കഴിഞ്ഞാൽ തിരിച്ചെടുക്കില്ല. പിന്നെ രോഗികളുടെ തലയിൽ കെട്ടി വെക്കാതെ മറ്റെന്തു ചെയ്യും?" - അയാൾ ചോദിക്കുന്നു. കണ്ണൂരിലെ ഒരു ഫാർമസിസ്റ്റ് പറഞ്ഞ കഥ രസകരമാണ്. ഡോക്ടർക്ക് ബന്ധമുള്ള മരുന്നു കമ്പനിയുടെ മരുന്നാണ്. ഒരു മാസം മാത്രം എക്സ്പയറിഡേറ്റുള്ള കണ്ണിൽ ഉറ്റിക്കേണ്ട മരുന്ന് കൂടുതൽ ബാക്കിയായപ്പോൾ ഫാർമസിസ്റ്റ് ഡോക്ടറെ വിളിച്ചു പറഞ്ഞു- "ബ്രാൻഡ് കൂടുതലും ബാക്കിയാണ്. തീയതി കഴിയാൻ ഒരു മാസം മാത്രമേ ബാക്കിയുള്ളൂ." പേടിക്കേണ്ടെന്ന് ഡോക്ടർ പറഞ്ഞു. പിന്നെ തുരുതുരാ രോഗികൾ കുറിപ്പുമായി ഫാർമസിയിലെത്തുന്ന കാഴ്ചയാണുണ്ടായത്. രസകരമായ വസ്തുത തലവേദനയ്ക്ക് തലയിൽ പുരട്ടാനാണ് ഈ മരുന്ന് ഡോക്ടർ കുറിച്ചു കൊടുത്തത്. തലയിൽ തരിപ്പുള്ളവർക്ക് ഈ ഐ ഡ്രോപ്പ്സ് തേച്ചാൽ മതിയത്രെ.

സംസ്ഥാനത്തെ എല്ലാ ഫാർമസി ചട്ടങ്ങളും ലംഘിച്ചുകൊണ്ടാണ് നൂറുകണക്കിന് അനധികൃത ഫാർമസികൾ ഡോക്ടർമാരുടെ ഒത്താശയോടെ പ്രവർത്തിക്കുന്നത്. മുറിയുടെ സൗകര്യം. ശീതീകരണ സൗകര്യം, എല്ലായ്പ്പോഴും ഫാർമസിസ്റ്റ്, തുടങ്ങിയവ ഫാർമസിക്ക് ഒഴിച്ചുകൂടാനാവാത്തതാണ്.

അതേസമയം കണ്ണൂരിൽ ചില ഡോക്ടർമാരുടെ ഡ്രൈവറുൾപ്പെടെയുള്ളവരാണ് ഡോക്ടർമാരുടെ വീടുകളിൽ രഹസ്യമായി നടത്തുന്ന ഫാർമസികളിൽ നിന്ന് മരുന്നെടുത്തു കൊടുക്കുന്നത്. പല ഫാർമസികളിലും അംഗീകൃത ഫാർമസിസ്റ്റില്ല. ഉള്ള സ്ഥലങ്ങളിൽ പാതി സമയവും. കേരളത്തിലെ സ്വകാര്യ ഫാർമസികളിൽ മിക്കവാറും സ്ഥലങ്ങളിൽ ഞായറാഴ്ച ഫാർമസിസ്റ്റുണ്ടാവില്ല. മരുന്നു മാറിപ്പോവുന്ന കേസുകളിൽ പല സ്ഥലത്തും അന്വേഷണം നടക്കുമ്പോൾ (അപൂർവമായി അന്വേഷണം നടന്നെങ്കിൽ) സംഭവം നടന്നത് ഞായറാഴ്ചയായിരിക്കും.

വടക്കേ മലബാറിലെ ഒരു ഡോക്ടർ എഴുതിയ മരുന്ന് പലപ്പോഴും അടുത്തുള്ള മെഡിക്കൽ ഷോപ്പിൽ കിട്ടില്ല. അദ്ദേഹം എഴുതുന്ന മരുന്നിന്റെ പേരിനൊപ്പം ഒരക്ഷരം കൂടി എഴുതും. അതോടെ ആ മരുന്നു ഫാർമസിക്കാർക്ക് കൊടുക്കാൻ പറ്റില്ല. തന്റെ വീട്ടിലെ സ്വകാര്യ ഫാർമസിയിലെത്തിയാലേ രോഗിക്ക് ആ മരുന്ന് കിട്ടൂ. ഏതായാലും ചില ഫാർമസിക്കാർ ഡോക്ടറുടെ ഈ ഒരക്ഷരം അധികം എഴുതുന്ന ഏർപ്പാട് തിരിച്ചറിഞ്ഞു. ചില ചിഹ്നങ്ങൾ, ചിത്രങ്ങൾ, തെറ്റായ സ്പെല്ലിങ്, അധികം അക്ഷരങ്ങൾ എന്നീ സൂത്രങ്ങൾ മരുന്നു കുറിപ്പിൽ കണ്ടാൽ ഉറപ്പാണ് സ്വകാര്യഫാർമസിയിൽ നിന്നു മാത്രമേ ഈ മരുന്നു വാങ്ങാവൂ എന്ന ഡോക്ടറുടെ നിർദ്ദേശമാണിതെന്ന്.

ഒരു ഡോക്ടർക്ക് തന്റെ രോഗിക്ക് മരുന്നു നേരിട്ടു കൊടുക്കാം എന്ന നിയമം ഉപയോഗിച്ചാണ് സ്വകാര്യ ആസ്പത്രികളിലെ അനധികൃത ഫാർമസികൾ പ്രവർത്തിക്കുന്നത്. അതേസമയം അവിടെ മരുന്നു എടുത്തുകൊടുക്കുന്നത് ക്ലിനിക്കിലെ അറ്റൻഡറായിരിക്കും. ഒരുപാട് അബദ്ധങ്ങൾ പിണയുന്നുണ്ടെങ്കിലും സംഭവം പുറത്തറിയുന്നില്ല. ഫാർമസി കൗൺസിൽ അനധികൃത ഫാർമസിക്കെതിരെ കോടതിയിൽ പോയി അനുകൂല വിധി സമ്പാദിച്ചെങ്കിലും കാര്യങ്ങൾ മുറപോലെ നടക്കുന്നു.

### മരുന്നിന് ഗുണനിലവാരം ഇല്ലെന്നു കണ്ടാൽ

ഗുണനിലവാരം കുറഞ്ഞതോ അപകടകരമായ പാർശ്വഫലങ്ങളോ ഉള്ള മരുന്നു വിതരണം ചെയ്ത കമ്പനികൾക്കെതിരെ സാധാരണ യാതൊരു നടപടിയും ഉണ്ടാകാറില്ല. മരുന്നു നിരോധിച്ച വിവരം പലപ്പോഴും വളരെ വൈകിയാണ് ഫാർമസിക്കാർ അറിയുക. ആരും കാണാതെ ചില ചെറിയ അറിയിപ്പു വാർത്തയായി പത്രങ്ങളിൽ വന്നെന്നു വരും. ഏതെങ്കിലും ബ്രാൻഡിനെ നിരോധിക്കും. ആ ബാച്ചിനെ മൊത്തം നിരോധിക്കില്ല. അതിന് ഡ്രഗ് കൺട്രോളർക്ക് അധികാരം ഇല്ല. ഇനി ബ്രാൻഡ് നിരോധിച്ചാൽ തന്നെ പുതിയ മോളിക്യൂൾ ചേർത്ത് പുതിയ മരുന്നു നിർമിക്കും. അത് വില നിയന്ത്രണപ്പട്ടികയിൽ നിന്ന് ഒഴിവാകുകയും ചെയ്യും.

കേരളത്തിൽ മരുന്നു കമ്പനികൾക്ക് മരുന്ന്, മാർക്കറ്റിൽ ഇറക്കണമെങ്കിൽ അവർ കെമിസ്റ്റ്സ് ആൻഡ് ഡ്രഗ്ഗിസ്റ്റ്സ് അസോസിയേഷന്റെ സമ്മതപത്രം വാങ്ങിയേ തീരൂ. ഇതിനായി പ്രത്യേക ഫീസ് തന്നെ അവർക്കു കൊടുക്കണം. അതേസമയം സ്വകാര്യമായി കൈമടക്ക് നടത്തിയാൽ മാത്രമേ ഏത് മരുന്നിനും വിതരണാവകാശം കിട്ടുകയുള്ളൂ എന്നത് വേറെ കാര്യം. എ.കെ.സി.ഡി.എ. എങ്ങനെ കോടികൾ ആസ്തി

യുള്ള ഒരു സംഘടനയായി മാറിയെന്ന് വ്യക്തമാക്കണമെന്ന് കേരളത്തിലെ ഒരു എം.എൽ.എയാണ് ആവശ്യപ്പെട്ടത്. അനധികൃത ഇടപാടുകളുടെ ദുരൂഹത ഇവർക്കിടയിൽ ഉണ്ടെന്നാണ് റിട്ടെയിൽ ഫാർമസിസ്റ്റുകൾ പറയുന്നത്.

ചില പുത്തൻ മരുന്നു കമ്പനികളുടെ ഏജൻസികൾ, ഫാർമസികൾ എന്നിവ എങ്ങനെയാണ് ചുരുങ്ങിയ കാലം കൊണ്ട് അതിസമ്പന്നരാവുന്നതെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. ഉത്തര മലബാറിലെ ഒരു വലിയ സ്ഥാപനത്തിൽ മരുന്നു വ്യാപാരത്തിന്റെ പേരിൽ ദുരൂഹമായ ഇടപാടുകൾ നടക്കുന്നതായി ആക്ഷേപം ഉയർന്നിട്ടുണ്ട്. ഗുണം കുറഞ്ഞ മരുന്നുകൾ നൽകുന്നത് മാത്രമല്ല കൊടുത്ത മരുന്നുകൾ ഉപയോഗിക്കാതെ തിരിച്ചെടുക്കുകയും അത് തന്നെ വീണ്ടും വില്ക്കുകയും ചെയ്യുന്നുണ്ടത്രെ.

ചില സൈക്കോട്രോപ്പിക് മരുന്നുകൾ ഡോക്ടർമാരുടെയും ഫാർമസിയുടെയും മറ്റും വ്യാജ ലെറ്റർ പാഡുപയോഗിച്ച് സംഘടിപ്പിക്കുകയും അന്യസംസ്ഥാനത്തേക്ക് മയക്കുമരുന്നിനായി കടത്തുകയും ചെയ്യുന്നതായും ചില ഫാർമസികളെക്കുറിച്ച് പരാതി ഉയർന്നിരുന്നു. ഇത്തരം വേദന സംഹാരികൾക്ക് പുറത്ത് വൻ മാർക്കറ്റാണ്.

**പട്ടിക്കുള്ള മരുന്ന് മനുഷ്യന്**

തിരുവനന്തപുരത്തെ ഡോ. ആന്റണി അദ്ദേഹത്തിന്റെ ബ്ലോഗിൽ എഴുതിയ കാര്യം രസമുള്ളതാണ്. ഒപ്പം ഗൗരവമുള്ളതും കോർട്ടിസോൺ അടങ്ങിയ ഡെക്സോനോ (Dexona) ഇൻജക്ഷൻ വാങ്ങാൻ തന്റെ ബന്ധുവിനെ അദ്ദേഹം തലസ്ഥാനത്തെ മെഡിക്കൽ ഷോപ്പിൽ പറഞ്ഞയച്ചു. വാങ്ങിക്കൊണ്ടു വന്ന മരുന്നു നോക്കിയ ഡോക്ടർ ഞെട്ടി. അത് മൃഗങ്ങൾക്ക് നൽകുന്നതായിരുന്നു. അദ്ദേഹം ഉടൻ മെഡിക്കൽ ഷോപ്പിലേക്ക് പോയി. അവിടത്തെ മരുന്നു വിതരണം ചെയ്ത ഫാർമസിസ്റ്റല്ലാത്ത പയ്യൻ നിസ്സാരമായി പറഞ്ഞു. "സാറിന്റെ വീട്ടിൽ പട്ടിക്ക് വേണ്ടി ഈ മരുന്നു ഇടയ്ക്ക് കൊണ്ടു പോകാറുണ്ടല്ലോ". ഡെക്സോണാ വെറ്റ് ആണ് എന്ന് കരുതിയാണ് ഈ മരുന്ന് പയ്യൻ നൽകിയത്. ഡോക്ടറായതിനാലും മരുന്നു പരിശോധിച്ചതിനാലും അബദ്ധം പിടികിട്ടി. ജനനേന്ദ്രിയത്തിൽ അണുബാധയുള്ള സ്ത്രീക്ക് ഡോക്ടർ നിർദേശിച്ച 'സസ്റ്റിൻ 100 എം.ജി' എന്ന ഗുളിക ഉള്ളിൽ വെക്കേണ്ടതാണ്. ഡോക്ടർ അതിൽ 'പുറത്തുപയോഗിക്കാൻ' എന്ന് പ്രത്യേകം എഴുതിയിരുന്നു. ഫാർമിസിസ്റ്റ് ഇത് രോഗിയോട് പറഞ്ഞില്ല.

ഫലം രോഗി ഈ മരുന്നു തുടർച്ചയായി ഉള്ളിൽ കഴിച്ചു. ഗർഭപാത്ര ത്തിലെ അണുബാധയ്ക്ക് ഈ മരുന്ന് ഉള്ളിൽ കഴിക്കാമത്രെ. പിന്നീട് രോഗം മാറാതെ യുവതി ഡോക്ടറെക്കണ്ടപ്പോഴാണ് സംഭവം മനസി ലായത്. ഫാർമസിസ്റ്റില്ലാത്ത ആസ്പത്രിയിൽ ഇത്തരം അബദ്ധങ്ങൾ നിരവധിയാണ്.

ചെറിയ ഊഷ്മാവിൽ പോലും പല മരുന്നിന്റേയും ഗുണം അപ്പാടെ ഇല്ലാതാകും. അതേ സമയം മിക്ക ഫാർമസികളിലും നിലവിലുള്ള ചെറിയ റഫ്രിജറേറ്ററിൽ കുത്തി നിറയ്ക്കാനുള്ള മരുന്നുണ്ടായിരിക്കാം. ബാക്കി ചൂടോ തണുപ്പോ നോക്കാതെ അലമാരിയിൽത്തന്നെ സൂക്ഷി ക്കും. ഗുണവും കാണില്ല. കാലാവധി കഴിഞ്ഞ മരുന്നുകൾ പല സ്ഥലത്തും വിൽക്കുന്നുണ്ട് എന്ന് ഡ്രഗ് കൺട്രോളർമാർ തന്നെ സ്വകാ ര്യമായി സമ്മതിക്കുന്നു. ഒപ്പം നിരോധിച്ച മരുന്നുകളും. നിലവിലുള്ള തിന്റെ അഞ്ചിരട്ടി ഉദ്യോഗസ്ഥർ ഉണ്ടായാൽ പോലും മെഡിക്കൽ ഷോപ്പുകൾ പരിശോധിക്കാൻ കഴിയുകയില്ല. കുടുക്കാൻ പറ്റിയ ഒരു പാട് പ്രശ്നങ്ങൾ ഫാർമസിയിലുണ്ട്. അതുകൊണ്ട് തന്നെ പലപ്പോഴും പലരെയും നന്നായി കാണേണ്ടി വരും- തലസ്ഥാനത്തെ ഒരു ഫാർമ സിസ്റ്റ് പറയുന്നു. ഫാർമസികളിൽ പോലീസിനും എക്സൈസിനും സെയിൽസ്ട്രാക്സുകാർക്കും അളവു തൂക്കക്കാർക്കും ആരോഗ്യവകു പ്പുകാർക്കും ആർക്കും കയറിപ്പരിശോധിക്കാം.

## മരണത്തിലേക്കുള്ള കുറിപ്പടികൾ

സംഭവം ഇത്തിരി പഴയതാണ്. അതേസമയം മെഡിക്കൽ രംഗത്ത് പ്രത്യേകിച്ചും ഔഷധ വ്യാപാരരംഗത്ത് ഇന്നും ചർച്ചാവിഷയവുമാ ണ്. ഗർഭിണികൾക്ക് ഗർഭാവസ്ഥയുടെ ആദ്യഘട്ടങ്ങളിൽ ഉണ്ടാകുന്ന ഛർദിക്ക് ജർമനിയിലെ കമ്പനി ഒരു 'ഫലപ്രദ' മായ മരുന്നു കണ്ടുപി ടിച്ചു. താലിഡോമൈഡ് (thalidomide). മരുന്നിന് വലിയ ഡിമാൻഡാ യി. 48 രാജ്യങ്ങളിൽ ഈ മരുന്നു വ്യാപകമായി ഉപയോഗിക്കപ്പെട്ടു. പിന്നീടാണ് മരുന്നിന്റെ ദൂഷ്യഫലങ്ങളെക്കുറിച്ച് ജനം തിരിച്ചറിയുന്ന ത്. പല കുട്ടികളും ജനിച്ചത് കൈയും കാലുമില്ലാതെ.... അമേരിക്ക യിൽ 17 കുട്ടികൾ മാത്രമാണ് ഇതിനിരയായതെങ്കിലും വിവിധ രാജ്യ ങ്ങളിലായി 8000-ത്തോളം അമ്മമാർ ഇതിന്റെ ദൂഷ്യഫലം അനുഭവി ച്ചു. അമേരിക്കയിൽ മാത്രം രണ്ടരലക്ഷം ഗുളികകൾ അപ്പോഴേക്കും വിതരണം ചെയ്തു കഴിഞ്ഞിരുന്നു. അവിടെ ഔഷധഭേദഗതിനിയമം വരാൻ തന്നെ ഈ സംഭവം കാരണമായി.

ലോകത്താകമാനം മരുന്നു കുറിപ്പടികളിലൂടെ അറിഞ്ഞോ അറിയാതെയോ മരണം കടന്നുവരുന്നുണ്ട്. പല മരുന്നുകളും പല ബ്രാൻഡുകളും സൃഷ്ടിക്കുന്ന ദുരന്തങ്ങളെക്കുറിച്ച് വ്യക്തമായ പഠനം ഇന്ത്യയിൽ നടക്കുന്നില്ല. ഏറ്റവും കൂടുതൽ മരുന്നുതിന്നുന്ന സംസ്ഥാനമാണ് കേരളം. പ്രതീക്ഷിക്കാതെ വന്നുപെടുന്ന കരൾ, വൃക്കരോഗങ്ങൾക്കും ഹൃദ്രോഗങ്ങൾക്കും പിന്നിൽ ഇത്തരം മരുന്നുകളാണെന്ന് തിരിച്ചറിയപ്പെടുന്നില്ല. കേരളത്തിൽ ആ രീതിയിലുള്ള ഒരു പഠനവും നടക്കുന്നില്ല. ഇന്ത്യയിൽ 40 ശതമാനം പുതിയ രോഗങ്ങൾക്ക് പിന്നിൽ ചില അലോപ്പതി മരുന്നുകൾ ശരീരത്തിലുണ്ടാക്കുന്ന പ്രതിപ്രവർത്തനമാണെന്ന് കരുതുന്നുണ്ട്.

## നിമൂസിലൈഡിന്റെ കഥ

'90-കളുടെ മധ്യത്തോടെ വിപണി കൈയടക്കിയ മരുന്നാണ് നിമുസിലൈഡ്. ഫലപ്രദമായ വേദനസംഹാരി. കുട്ടികൾക്കും മുതിർന്നവർക്കും ഡോക്ടർമാർ ഇത് നന്നായി കുറിച്ചു നൽകി. ദീർഘകാലം ഇത് ഉപയോഗിച്ചപ്പോഴാണ് വൃക്ക, കരൾ എന്നിവയ്ക്ക് ഗുരുതരമായ ഹാനിവരുത്തുന്ന മരുന്നാണിതെന്ന് മനസ്സിലായത്. അപസ്മാരമുൾപ്പെടെ മറ്റു പലരോഗങ്ങൾക്കുള്ള മരുന്നുകൾക്കൊപ്പം നിമുസിലൈഡ് കഴിക്കുന്നത് കൂടുതൽ അപകടമാവും. പത്തുവർഷം മുമ്പ് തന്നെ നൂറിലധികം രാജ്യങ്ങളിൽ ഈ മരുന്നു നിരോധിച്ചു. 2000-ത്തിൽ ഈ മരുന്ന് കുട്ടികൾക്ക് ഒരു വിധത്തിലും കൊടുക്കരുതെന്ന് ഇന്ത്യയിലെ ആരോഗ്യ വിദഗ്ധരും പറഞ്ഞു. മരുന്ന് ഇന്ത്യയിൽ 2011-ൽ മാത്രമാണ് നിരോധിക്കുന്നത്. 2010 വരെ മാത്രം 250 കോടിയുടെ മരുന്നാണ് വിറ്റുപോയതത്രെ. നിമുസിലൈഡിന്റെ പാർശ്വഫലങ്ങളെക്കുറിച്ചുള്ള പരിശോധന വിദേശത്ത് നടത്തിയതിനാലാണ് അത് നിരോധിക്കപ്പെട്ടത്. അല്ലെങ്കിൽ അത് ഇപ്പോഴും കുട്ടികൾ ഉൾപ്പെടെ വാങ്ങിക്കഴിക്കുന്നുണ്ടാവും. സമാനമായ ഒരു പാട് മരുന്നുകൾ ഗുരുതരമായ പാർശ്വഫലങ്ങൾ അറിയാതെ രോഗികൾ വാങ്ങിക്കഴിക്കുന്നുണ്ടാവും. വിശേഷിച്ചും കേരളത്തിൽ. തട്ടുകടകളിൽപ്പോലും കിട്ടുന്ന ജനപ്രീതിയുള്ള ജലദോഷമരുന്നുകളിൽ അടങ്ങിയിരിക്കുന്ന ഫിനൈൽ പ്രോപ്പനോലാമിൻ എന്ന ഘടകം രക്തക്കുഴലിനെ ചുരുക്കുകയും പക്ഷാഘാതം, അപസ്മാരം, ഹൃദയസ്പന്ദന നിരക്ക് കൂട്ടൽ എന്നീ പാർശ്വഫലങ്ങൾക്ക് കാരണമാകുമെന്നും മനസ്സിലാക്കിയിട്ടുണ്ട്. വ്യാപകമായി വിറ്റുവരുന്ന ചുമ മരുന്നുകളിൽ അടങ്ങിയിട്ടുള്ള കോഡിൻ ഫോസ്ഫേറ്റ് എന്ന ലഹരി ഘടകം പുകയിലയിലെ നിക്കോട്ടിൻ പോലെയാണത്രെ.

ചുമ മരുന്നുകളിൽ ഘടകങ്ങൾ ചേർത്ത കോമ്പിനേഷനാണ് സാധാരണ ഉണ്ടാവുക. ചുമ ഉണ്ടാക്കുന്ന ഘടകവും ചുമയെ പിടിച്ചുവെക്കുന്ന ഘടകവും. ഇതിൽത്തന്നെ കഫത്തിന്റെയും മറ്റും ഒഴുക്ക് വരണ്ടതാക്കാനുള്ള ഘടകവും ചേർക്കുന്നു. നിരന്തരമായ ചുമ മരുന്ന് ഉപയോഗിക്കുന്നവരിൽ മയക്കം, ഭക്ഷണത്തോട് താത്പര്യമില്ലായ്മ, വയറിൽ അസ്വസ്ഥത തുടങ്ങിയ പാർശ്വഫലങ്ങൾ ഉണ്ടാകും. ചുമ ഉണ്ടാക്കാനും അടിച്ചമർത്താനുമുള്ള വ്യത്യസ്ത ചേരുവകകൾ ഒന്നിച്ച് ചുമ മരുന്നിൽ ചേർക്കുന്നതിന് യാതൊരു ശാസ്ത്രീയ അടിത്തറയും ഇല്ല. അതേ സമയം ചുമ മരുന്നിനെ ഒരു മരുന്നായി ലോകാരോഗ്യ സംഘടന കണക്കാക്കിയിട്ടില്ല. എല്ലാ സമയത്തും ചുമ അടിച്ചമർത്തേണ്ടതില്ല. എല്ലായ്പ്പോഴും ചുമയ്ക്ക് മരുന്നു കഴിക്കേണ്ടതുമില്ല. അതേ സമയം വ്യാപകമായി ഡോക്ടറുടെ കുറിപ്പടി പോലുമില്ലാതെ ആളുകൾ ഇന്ന് ചുമ മരുന്നു വാങ്ങിക്കഴിക്കുന്നു. കൂടുതൽ ഉപയോഗിച്ചാൽ മയക്കുമരുന്നിന്റെ ഗുണം ലഭിക്കുന്നതിനാൽ ആ രീതിയിലും ചുമമരുന്നുകൾ ദുരുപയോഗം ചെയ്യുന്നു. ആയുർവേദത്തിന്റെ പേരിലും നൂറു കണക്കിന് ചുമ മരുന്നുകൾ രംഗത്തെത്തിക്കഴിഞ്ഞു. പലതിലും ചേർക്കുന്നത് എന്താണെന്ന് ആരോഗ്യവകുപ്പിനും അറിയില്ല. ബംഗ്ലാദേശിൽ ഇരട്ട ആക്ഷനുള്ള ചുമ മരുന്നുകൾ നിരോധിച്ചിരിക്കുകയാണ്.

മറുപിള്ളയിൽ നിന്ന് ഉത്പ്പാദിപ്പിക്കുന്ന ഔഷധമായ പ്ലാസന്റക്സ് ലോഷൻ ജെൽ ഇന്ത്യയിൽ ഡോക്ടർമാർ വ്യാപകമായി കുറിച്ചിരിക്കുന്നു. പൊള്ളൽ, ചില വെള്ളപ്പാണ്ട്, മുഖക്കുരു പാട്. കാൻസർ റേഡിയേഷന്റെ പാർശ്വഫലം കുറയ്ക്കൽ തുടങ്ങിയവയ്ക്കുപയോഗിക്കുന്ന ഈ മരുന്നിന് യാതൊരു ശാസ്ത്രീയ പിൻബലവുമില്ലെന്ന് തെളിഞ്ഞത് പിന്നീടാണ്. ആൽബർട്ട ഡേവിഡ് എന്ന ബഹുരാഷ്ട്ര കുത്തക കമ്പനിയുടെ ഈ പുതിയ മരുന്ന് നിരോധിക്കുമ്പോഴേക്കും കോടിക്കണക്കിന് രൂപ കമ്പനി കീശയിലാക്കിയിരുന്നു.

കേരളത്തിൽ അടുത്തിടെ വ്യാപകമായി ഹൃദയം, വൃക്ക, കരൾ, എല്ലുകൾ എന്നിവയെ ബാധിക്കുന്ന രോഗങ്ങൾക്ക് കാരണം മരുന്നുകളുടെ പാർശ്വഫലമാണോ എന്ന് സംശയമുണ്ട്. പക്ഷേ, ഈ രീതിയിൽ ഒരു പരിശോധനയും നടത്താനുള്ള സംവിധാനമോ അതുസംബന്ധിച്ച് പരാതിയോ ഇല്ല. മൈഗ്രേൻപോലെ കടുത്ത തലവേദനയുള്ള രോഗങ്ങൾക്ക് സ്ഥിരമായി കഴിക്കുന്ന മരുന്നുകൾ വലിയ പാർശ്വഫലങ്ങൾ ഉണ്ടാക്കുന്നുണ്ട്.

മെഡിക്കൽ സ്റ്റോറുകളിൽ നിന്ന് കുറിപ്പടിയില്ലാതെ നേരിട്ടുതന്നെ മൈഗ്രേ നിന്നും മറ്റും വിവിധ ബ്രാൻഡഡ് ഗുളികകൾ കിട്ടും. ഡോസ്പോലും നോക്കാതെ വേദന വരുമ്പോൾ എടുത്ത് കഴിക്കും. ചെന്നിക്കുത്തിനുള്ള ഗുളികകൾ കുട്ടികൾക്ക് ചെറിയ തലവേദന വരുമ്പോൾ അമ്മാർ കാര്യമറിയാതെ എടുത്തു കൊടുക്കും. കണ്ണൂരിൽ സ്ഥിരമായ തലവേദന വന്നു ക്ലാസിൽ പോകാൻ പറ്റാത്ത കുട്ടിക്ക് അമ്മ എന്നും സ്ഥിരമായി ചെന്നിക്കുത്തിന് കഴിക്കുന്ന ഗുളികകൾ തന്നെ നൽകാറുണ്ടായിരുന്നു.

രണ്ടുവർഷം ഇത് തുടർന്നു. ഒടുവിൽ തലവേദനയ്ക്ക് കാരണം കണ്ണട വെക്കാത്തതാണെന്ന് മനസ്സിലായത്. കുട്ടി രണ്ടുവർഷമായി അധിക ഡോസ് കഴിച്ച ഗുളികകൾ തീർച്ചയായും പ്രശ്നം സൃഷ്ടിച്ചേക്കും, എന്ന് ഡോക്ടർ തന്നെ പറയുന്നു. ഇത് അറിയപ്പെടുന്ന ഉദാഹരണങ്ങൾ മാത്രം. അദ്ദേഹം പറയുന്നു. കോർട്ടിസോൺ അടങ്ങിയ മരുന്നുകൾ വലിയ പാർശ്വഫലം തന്നെ ഉണ്ടാക്കും.

**പൊടിമരുന്നു ഡോക്ടർ**

മലപ്പുറത്തുള്ള ഒരു പയ്യൻ ഓരോ ദിവസവും പലവിധ ഡോക്ടർമാരുടെ കുറിപ്പടിയോടെ ഫാർമസിയിൽ നിന്ന് വിവിധ മരുന്നുകൾ വാങ്ങിക്കൊണ്ടു പോകും. പലതും വേദന സംഹാരികളാണ്. ഒപ്പം ഛർദി, ശ്വാസം മുട്ടൽ, വയറിളക്കം, മലബന്ധം തുടങ്ങിയ അസുഖങ്ങൾക്കുള്ള ഗുളികകളും, പയ്യനോട് വിശദമായി ചോദിച്ചപ്പോഴാണ് കള്ളി വെളിച്ചതായത്. അന്യസംസ്ഥാനക്കാരനായ ഒരു പൈൽസ്ചികിത്സാ ഡോക്ടർക്ക് വേണ്ടിയാണ് ഈ ഗുളികകൾ വാങ്ങിക്കൊണ്ടുപോകുന്നത്. സാധാരണ ആസ്പത്രിയേക്കാൾ രോഗികൾ ഈ പാരമ്പര്യ വൈദ്യന്റെ അടുത്തുവരുന്നുണ്ട്. ഈ വാങ്ങിക്കൊണ്ടുപോകുന്ന ഗുളികകൾ ഇയാൾ പൊടിച്ച് ചെറിയ പൊതിയാക്കി രോഗികൾക്ക് കൊടുക്കുകയാണ് പതിവ്. ഒന്നര രൂപയുടെ ഗുളിക പൊടിച്ച് 20 ഉം 30 ഉം രൂപയ്ക്ക് വിൽക്കുമത്രെ.

**കുട്ടികൾക്ക് കുറഞ്ഞ ഡോസോ?**

കുട്ടികൾക്ക് മരുന്ന് എഴുതുന്നത് ശാസ്ത്രീയമായിട്ടല്ല എന്നാണ് വിദഗ്ധരുടെ അഭിപ്രായം. മുതിർന്നവരേക്കാൾ ഡോസ് കുറച്ചാൽ കുട്ടികൾക്കായി എന്നത് ശരിയല്ല. കുട്ടികളിൽ ഇത് ഗുരുതരമായ പ്രശ്നങ്ങൾ ഉണ്ടാക്കുമെന്ന് അമേരിക്കൻ അക്കാദമി ഓഫ് പീഡിയാട്രിക്സിലെ ഡോണാഷുസ്സർ എഴുതുന്നു. പ്രൊപ്പൽസിഡ് (propelsid)

എന്ന മരുന്ന് മുതിർന്നവർക്ക് ഫലപ്രദമാണ്. ഇതിന്റെ ഡോസ് കുറച്ചു കുട്ടികൾക്ക് നൽകിയതിന്റെ ഫലം അപകടകരമായിരുന്നു. ഇതുപയോഗിച്ച ചില കുട്ടികൾ മരണപ്പെട്ടു. കുഞ്ഞുങ്ങൾക്ക് ലോകത്താകമാനം എഴുതുന്ന നൂറ് മരുന്നുകളിൽ ആറെണ്ണം മാത്രമേ ശിശു രോഗത്തിന് പലപ്രദമെന്ന് പരിശോധിച്ച് കണ്ടെത്തിയിട്ടുള്ളൂ. ബാക്കിയെല്ലാം ഡോസ് കുറച്ച് നൽകുന്ന മുതിർന്നവരുടെ മരുന്നുകളാണെന്ന് ഈ രംഗത്തെ വിദഗ്ധർ പറയുന്നു. ശരീരം മെലിയാനും തടിക്കാനും വേണ്ടിയുള്ള മരുന്നുകൾ പലതും ഗുരുതരമായ പാർശ്വഫലങ്ങൾ ഉണ്ടാക്കുന്നതാണെന്ന് തെളിഞ്ഞിട്ടുണ്ട്. സിബ്യൂട്രമിൻ ശരീരം മെലിയാനുള്ള മരുന്നാണ്.

നിർദേശിക്കുന്ന ഡോസ് കഴിച്ചാൽ 20 കിലോ വരെ കുറയുമെന്നാണ് വാഗ്ദാനം. തലച്ചോറിലെ വിശപ്പിന്റെ കേന്ദ്രമായ ഹൈപ്പോത്തലാമസിൽ പ്രവർത്തിച്ചാണ് മരുന്ന് അതിന്റെ ധർമം നിർവഹിക്കുകയത്രെ. അതേ സമയം ഹൃദയാഘാതം, പക്ഷാഘാതം, രക്തക്കുഴലിൽ തടസ്സം തുടങ്ങി പാർശ്വഫലങ്ങൾ ഈ 'മെലിയൻ മരുന്നി'ന്റെ സംഭാവനയാണെന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയിൽ 20 വൻ കമ്പനികൾ ഇത് നിർമിക്കുന്നുണ്ട്. ഗുളികയ്ക്കാണെങ്കിൽ വലിയ വിലയും. അമേരിക്കയിൽ ഇതിന്റെ വിതരണം നിർത്തിയിട്ടുണ്ട്. പ്രമേഹത്തിനുള്ള ഗൈൽക്കോമെറ്റ് എന്ന മരുന്ന് കരളിന് ദോഷം ചെയ്യുന്നതിനാലാണ് നിരോധിച്ചത്. അപ്പോഴേക്കും ലക്ഷക്കണക്കിന് ഗുളികകൾ വിറ്റുപോയിരുന്നു. നൈസ് എന്ന വേദന സംഹാരിയും 'ഗൽക്കോസാമിൻ' എന്ന ഫുഡ് സപ്ലിമെന്റും നിരോധിച്ചത് കരളിന് പാർശ്വഫലം ഉണ്ടാക്കുന്നതു കൊണ്ടു തന്നെ. വയറിളക്കം തടയുന്നതിനുള്ള 'ഫുറോക് സോൺ'. 'മോ മോഫെൻ' എന്നീ മരുന്നുകൾ കാൻസറിന് കാരണമാകുന്നതിനാലാണ് നിരോധിച്ചത്. ആന്റിബാക്ടീരിയൽ ക്രീമായ ഫുറാസിനും നിരോധിച്ചത് അതേ കാരണത്താൽ തന്നെ. ദേശീയ ഔഷധ ഏജൻസിയുടെ നിർദ്ദേശാനുസാരം 75-ഓളം മരുന്നുകൾ ഇന്ത്യയിൽ നിരോധിച്ചിട്ടുണ്ട്. പലതും നിരോധന വിവരമറിഞ്ഞോ അറിയാതെയോ വിറ്റുപോയിരുന്നു.

ചിലത് ഇപ്പോഴും പുതിയ രൂപത്തിൽ മോളികൂളുകൾ മാറ്റി വിൽക്കുന്നു. അന്വേഷിച്ചാൽ പിടിക്കാനും പറ്റില്ല. ലോകാരോഗ്യ സംഘടന നിരോധിച്ച മരുന്നാണ് മെസ്റ്റൽ ഫോർട്. ഇത് ഇന്ത്യൻ ഡ്രഗ് കൺട്രോളർ നമ്മുടെ ചിക്കൻ ഗുനിയയ്ക്ക് നിർദേശിച്ച മരുന്നാണ്.

ഗുരുതരമായ പാർശ്വഫലം കണ്ടെത്തിയതിനെത്തുടർന്ന് ഇത് നിരോധിച്ചു. ഇതിനെതിരെ കമ്പനി മദ്രാസ് ഹൈക്കോടതിയിൽ കേസിന് പോയി. ഏതായാലും മരുന്നു ഇപ്പോഴും വിറ്റുവരുന്നു. ക്ലിയോഗുനോൾ (Cliogulnol) വയറിളക്കത്തിനുള്ളതായിരുന്നു. കേന്ദ്ര നാഡീവ്യവസ്ഥയ്ക്ക് ഹാനികരമാകുന്ന ഈ മരുന്ന് നിരവധി പേർക്ക് പക്ഷാഘാതമുണ്ടാക്കി. ജപ്പാനിൽ 11,000 പേരാണ് ഇരയായത്. മരുന്നുത്പാദകരായ സ്വിസ് ഡ്രഗ് കമ്പനി കുറ്റക്കാരുമായി. അനീമിയയ്ക്കുള്ള ഡിക്സോറഞ്ച് (dexorange) എന്ന മരുന്ന് ഒരു വർഷം 150 കോടിയുടെതാണ് വിറ്റുപോയത്. മൃഗങ്ങളുടെ രക്തത്തിൽ നിന്നാണ് ഇതിന്റെ ചില ഘടകങ്ങൾ വേർതിരിച്ചെടുക്കുന്നത്. അറവുശാലയിൽ നിന്ന് ശേഖരിക്കുന്ന രക്തത്തിന്റെ ശുചിത്വമില്ലായ്മയും അയുക്തികമായ ഘടകങ്ങളുടെ കൂടിച്ചേരലും മറ്റു കാരണം മരുന്ന് പ്രതിസ്ഥാനത്തായി.

## വരൂ, കഴിക്കൂ മയങ്ങൂ.....

വെറും അഞ്ചുരൂപ മാത്രമാണ് വേദനസംഹാരിയായ ആ ഇഞ്ചക്ഷന്റെ വില (പേര് പരസ്യമാക്കുന്നില്ല). മെഡിക്കൽ സ്റ്റോറിൽ നിന്ന് കർശന നിയന്ത്രണത്തോടെ മാത്രമേ അത് ലഭിക്കൂ. പുതിയ തലമുറയിലെ മയക്കുമരുന്നിന്നടിമകളായ വിദ്യാർത്ഥികളുടെയും യുവാക്കളുടെയും മറ്റും അടുത്തെത്തുമ്പോൾ അഞ്ചുരൂപയുടെ മരുന്നിന് 300 രൂപയാവും. മംഗലാപുരത്തെത്തുമ്പോൾ ചിലപ്പോൾ 500 രൂപയും അതിലധികവും ആവും. കാരണം കാൻസറിനും മറ്റും വേദനസംഹാരിയായി ഉപയോഗിക്കുന്ന ഈ മരുന്ന് പലരും മയക്കുമരുന്നായി ഉപയോഗിക്കുന്നു.

കണ്ണൂരിലെ ഒരു പ്രമുഖ പ്രൊഫഷണൽ കോളേജിന് സമീപം ഇതിന്റെ ഒഴിഞ്ഞ കുപ്പികൾ കണ്ടെത്തിയതിനെത്തുടർന്ന് ഒരു ഫാർമസിസ്റ്റിനെ നാർക്കോട്ടിക് വിഭാഗം ഉദ്യോഗസ്ഥർ അറസ്റ്റു ചെയ്തിരുന്നു. അയാളുടെ ലൈസൻസ് റദ്ദാക്കുകയുമുണ്ടായി. അപ്പോഴാണ് ഇത്തരം മരുന്നിന്റെ ദുരുപയോഗം വ്യാപകമാണെന്ന് തിരിച്ചറിഞ്ഞത്.

കണ്ണൂരിൽത്തന്നെ ഒരു ഹോസ്റ്റലിന്റെ പിന്നാമ്പുറത്ത് ചുമ മരുന്നിന്റെ നിരവധി ഒഴിഞ്ഞ കുപ്പികൾ കണ്ടെത്തിയതിന് പിന്നിലും ഇത്തരം മയക്കുമരുന്നുപയോഗമാണെന്ന് തിരിച്ചറിഞ്ഞിട്ടുണ്ട്. ചുമ മരുന്നിലടങ്ങിയിട്ടുള്ള കോഡിൻ പോലുള്ള ഘടകങ്ങൾ നല്ല ലഹരിക്കായി ഉപയോഗിക്കുകയാണ്. ഒരു കുപ്പി ഒന്നിച്ചടിച്ചാൽ മയക്കുമരുന്നിന്റെ ഗുണം ചെയ്യുമത്രെ. കൊച്ചി നഗരത്തിലും മറ്റും രോഗശമനമരുന്നുകളുടെ ദുരു

പയോഗം വ്യാപകമാവുകയാണ്. കൊച്ചിയിൽ ചുമയ്ക്കുള്ള മരുന്ന് സ്ഥിരമായി വാങ്ങിക്കഴിക്കുന്ന ഒരു പെൺകുട്ടി സ്ഥിരമായി വിഷാദവതിയായി കണ്ടെത്തിയതിനെത്തുടർന്ന് ഡോക്ടറുടെ അടുത്തെത്തിച്ചു. എന്തിനാണ് വെറുതെ മരുന്ന് കഴിക്കുന്നതെന്ന് ചോദിച്ചപ്പോൾ ഉറക്കം കിട്ടാനാണെന്നാണ് പെൺകുട്ടി പറഞ്ഞത്. കട്ടിലിനടിയിൽ ഒളിപ്പിച്ചു വെച്ച ചുമ മരുന്നിന്റെ കുപ്പികൾ കണ്ട് വീട്ടുകാർ ഞെട്ടിപ്പോയിരുന്നു. പെൺകുട്ടിക്ക് ഇത് പറഞ്ഞുകൊടുത്തത് സുഹൃത്തായ ബാംഗ്ലൂരിലെ ഒരു പെൺകുട്ടിയാണ്. അവർ ഇത് ഉപയോഗിക്കാറുണ്ടത്രേ. അവിടെ ആൺകുട്ടികൾ ചില ഗുളികകൾ ചേർത്ത് ഇത്തരം ചുമ മരുന്നുകൾ കഴിക്കാറുണ്ടത്രെ.

കേരളത്തിൽ കൊച്ചി, കോഴിക്കോട്, തിരുവനന്തപുരം തുടങ്ങിയ മെട്രോ നഗരങ്ങളിൽ സൈക്കോട്രോപ്പിക് മരുന്നുകൾ വ്യാപകമായി മയക്കുമരുന്നായി ദുരുപയോഗം ചെയ്യുന്നതായി തെളിഞ്ഞിട്ടുണ്ട്. അതേ സമയം ഒരു നിയമനടപടിക്കാധാരമായ കേസും ഉണ്ടായിട്ടില്ല. മരുന്നു വിതരണക്കമ്പനിക്കാർ ഇക്കാര്യം സ്വകാര്യമായി സമ്മതിക്കുന്നു.

ഐക്യരാഷ്ട്രസഭയുടെ മയക്കുമരുന്നു കുറ്റകൃത്യങ്ങൾ കൈകാര്യം ചെയ്യുന്ന വിഭാഗം (യൂനോഡോക്) പുറത്തിറക്കിയ 'വേൾഡ് ഡ്രഗ് റിപ്പോർട്ട് 2010' - ൽ പറയുന്ന കാര്യം ശ്രദ്ധേയമാണ്. കുറിപ്പടി മരുന്നുകളോടൊപ്പം ആംഫിറ്റമിൻ പോലുള്ള ഉത്തേജക മരുന്നുകൾ വ്യാപകമായി പുതിയ മയക്കുമരുന്നായി ഉപയോഗിക്കുന്നതായി അവർ പറയുന്നു. ഡൽഹിയിലെ ഓൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിലെ നാഷണൽ ഡ്രഗ് ഡിപ്പൻഡൻഡ് ട്രീറ്റ്മെന്റ് സെന്ററിലെ കണക്കുകൾ പ്രകാരം കുറിപ്പടി മരുന്നുകൾ ഉപയോഗിക്കുക വഴി 35,000-ത്തോളം പുതിയ മയക്കുമരുന്നുകേസുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആംഫിറ്റമിൻ, എൽ.എസ്. ഡി. ബ്യൂറോപ്രോനോർഫിൻ, മറ്റു വേദനസംഹാരികൾ തുടങ്ങിയവയാണ് ദുരുപയോഗം ചെയ്യുന്നത് കൊച്ചിയിൽ ഇത് വർധിച്ചുവരുന്നതായി കണ്ടെത്തിയിട്ടുണ്ട്. പുകയിലയിൽ നിക്കോട്ടിൻ പോലെ ചില ചുമ മരുന്നുകളിൽ കോഡിൻ ഫോസ്ഫേറ്റ് അടങ്ങിയിട്ടുണ്ട്. ഇത് ലഹരിയാണ്.

### യുവാക്കളുടെ ലഹരി

ഫാർമാ മരുന്നുകൾ ഉപയോഗിച്ചുള്ള പുതിയ മയക്കുമരുന്നുകൾ ഇന്ത്യയിൽ 17-നും 30-നും ഇടയിൽ പ്രായമുള്ള യുവാക്കളിൽ വർധി

ച്ചുവരുന്നതായി പല സർവേഫലങ്ങളും ചൂണ്ടിക്കാണിക്കുന്നു. ഇന്ത്യയിൽ ഇത്തരം മയക്കുമരുന്ന് ഉപയോഗിക്കുന്നവരിൽ പലരും വേദനസംഹാരിയായ പ്രോപോക്സിഫിൻ, ബ്യൂപ്രോനോർഫിൻ എന്നിവയാണുപയോഗിക്കുന്നത്. ചില വേദനസംഹാരി മരുന്നുകളിലേക്ക് ആംഫിറ്റമിൻ പോലുള്ള മരുന്ന് ചേർത്ത് അതിശക്തമായ കലർപ്പുകൾ ഉണ്ടാക്കുന്നു. ആംഫിറ്റമിന് വേണ്ടി ഉപയോഗിക്കുന്ന എഫിഡ്രിൻ, സ്യൂഡോഫിഡ്രിൻ എന്നീ രാസവസ്തു ഏറ്റവും കൂടുതൽ നിർമിക്കുന്നത് ഇന്ത്യയിലായതിനാൽ ഇന്ത്യ ഇക്കാര്യത്തിൽ നോട്ടപ്പുള്ളിയാണ്.

അന്തർദേശീയ മയക്കുമരുന്ന് നിയന്ത്രണ ബോർഡിന്റെ സർവേ പ്രകാരം ഇന്ത്യയുൾപ്പെടെ തെക്കൻ ഏഷ്യയിലാണ് മയക്കുമരുന്നിന്റെ അംശമുള്ള ഫാർമാമരുന്നുകൾ കൂടുതൽ വിറ്റുപോകുന്നത്. ബംഗ്ലാദേശിൽ കഴിഞ്ഞ വർഷം 20,000- ത്തിലധികം ബ്യൂപ്രോനോർഫിൻ ആംപ്യൂൾ പിടിച്ചെടുത്തിരുന്നു. ബംഗ്ലാദേശ്-ഇന്ത്യൻ അധികൃതർ 2009 -ൽ മാത്രം 1, 2 ടൺ എഫിഡ്രൈൻ പിടികൂടിയിരുന്നു. ഇന്ത്യയിൽ നിന്നും സ്യൂഡോ എഫിഡ്രൈൻ എന്ന മരുന്ന് ഗുളിക രൂപത്തിലാക്കി ബംഗ്ലാദേശിലെത്തിച്ച് പിന്നീട് മധ്യ അമേരിക്കയിലേക്ക് കയറ്റുമതി ചെയ്യുന്നതായും മനസ്സിലായിട്ടുണ്ട്. ഐക്യരാഷ്ട്രസഭയുടെ നാർക്കോട്ടിക് കൺട്രോൾ ഏജൻസിയുടെ കണക്ക് പ്രകാരം സിന്തറ്റിക് സൈക്കോ ട്രോപ്പിക് മരുന്നുകൾ ഏറ്റവും കൂടുതൽ ദുരുപയോഗം ചെയ്യുന്നത് ഇന്ത്യയിലാണ്. ഫെൻസിഡിൽ എന്ന ചുമ മരുന്ന് ഇന്ത്യയിൽ നിന്ന് ബംഗ്ലാദേശിലേക്ക് വ്യാപകമായി കള്ളക്കടത്ത് നടത്തുന്നത് തടയണമെന്ന് ആ രാജ്യം ഇന്ത്യയോട് ആവശ്യപ്പെട്ടിരുന്നു.

എല്ലാ പുത്തൻ പ്രവണതകളും കൊച്ചിയുൾപ്പെടെ കേരളത്തിലെ വൻ നഗരങ്ങളിൽ മാത്രമല്ല ഗ്രാമങ്ങളിൽ പോലും പരീക്ഷിക്കപ്പെടുന്നുണ്ട്. പാലിയേറ്റീവ് അനസ്തേഷ്യാ മരുന്നുകൾ കേരളത്തിൽ ദുരുപയോഗം ചെയ്യുന്നതായി അധികൃതർ മനസ്സിലാക്കിയിട്ടുണ്ട്. മോർഫിൻ, പെത്തഡിൻ, ഫെന്ഡാനിൽ തുടങ്ങിയവ സാന്ത്വനപരിചരണ കേന്ദ്രങ്ങളിൽ ഉപയോഗിക്കുന്ന മരുന്നുകളാണ്. കേരളത്തിൽ ഇതിന്റെ വിതരണത്തിന് കടുത്ത നിയന്ത്രണം ഉണ്ടെങ്കിലും മറ്റു സംസ്ഥാനങ്ങളിൽ നിന്ന് വ്യാജ സാന്ത്വനപരിചരണ കേന്ദ്രങ്ങളുടെ പേരിൽ മരുന്നുകൾ എത്തുന്നു. ടൈഡേജസ്റ്റിക്, കെപാമിൻ എന്നിവ കമ്പോളത്തിൽ കിട്ടുന്നുണ്ട്.

കുവൈറ്റിലേക്ക് പോവുന്ന ഒരാൾ കൂടിയ അളവിൽ സ്പാസ്മോപ്രോക്സിയോൺ (spasmoproxyuon) എന്ന മരുന്ന് കണ്ണൂരിലെ ഒരു ഫാർമസിയിൽ ചെന്ന് ആവശ്യപ്പെട്ടു. മറ്റു പല മെഡിക്കൽ സ്റ്റോറുകളിൽ

നിന്നും ഇയാൾ ഡോക്ടറുടെ വ്യാജ ലെറ്റർ പാഡുപയോഗിച്ച് ഈ മരുന്നു വാങ്ങിയിരുന്നു. ഫാർമസിക്കാർ ഡ്രഗ് ഇൻസ്പെക്ടറെ വിവരമറിയിച്ചപ്പോഴേക്ക് ആൾ ഗൾഫിലേക്ക് കടന്നിരുന്നു. ഒരു ഡോക്ടർ തന്നെ ഫാർമസിയിലെത്തി നല്ല അളവിൽ കോറസ് കഫ് സിറപ്പും സ്പാസ് ഫാർമസിക്കാർക്ക് ഇതിന്റെ രഹസ്യം അറിയാമെങ്കിലും നല്ല വില്പനയായതിനാലും ഡോക്ടറായതിനാലും കണ്ണടയ്ക്കുകയായിരുന്നു. വേദനസംഹാരികൾ മയക്കുമരുന്നായി കേരളത്തിൽ ഉപയോഗിക്കുന്നതായി തെളിവുകൾ ലഭിച്ചതിനെത്തുടർന്ന് പോലീസ് അന്വേഷണത്തിന് നീക്കം തുടങ്ങിയിട്ടുണ്ട്. അടുത്തിടെ എറണാകുളം ഉൾപ്പെടെയുള്ള ജില്ലകളിൽ നിരവധി മയക്കുമരുന്ന് ആംപ്യൂളുകൾ പോലീസ് പിടിച്ചെടുത്തിരുന്നു. കാൻസർ പോലുള്ള രോഗങ്ങൾക്ക് വേദനസംഹാരികളായി ഉപയോഗിക്കുന്ന മരുന്നുകളാണിത്. കൊച്ചി കേന്ദ്രമാക്കിയാണ് ഇതിന്റെ സംഭരണവും വിതരണവും നടത്തുന്നത്. അടുത്തിടെ എറണാകുളം ജില്ലയിലെ ചേരാനെല്ലൂരിൽ 3000-ത്തോളം മയക്കുമരുന്നു ആംപ്യൂളുകളുമായി ഒരു മലപ്പുറം സ്വദേശിയെ പോലീസ് പിടികൂടിയിരുന്നു. ഡൽഹിയിലെ ഒരാളാണത്രെ ഇയാൾക്ക് ഇത് എത്തിച്ചത്. ഇന്റർനെറ്റ് ഫാർമസി മുഖാന്തിരമാണോ ഈ ബിസിനസ് എന്ന് സംശയമുണ്ട്. ഇത്തരം ആംപ്യൂളുകളുടെ നിർമാണച്ചെലവ് ഒന്നിന് പത്തിൽ താഴെ രൂപ മാത്രമേ വില വരികയുള്ളൂ. അതേസമയം ആവശ്യക്കാർക്ക് 500 രൂപ വരെ വിലയ്ക്കാണ് വിറ്റുപോകുന്നത്. മരുന്നുകൾ ഇവിടെ എത്തിക്കുന്നതിന് പിന്നിൽ കേരളത്തിന് പുറത്തുള്ള മരുന്നു കമ്പനികളുടെ പങ്കും പോലീസ് അന്വേഷിക്കുന്നുണ്ട്. നിയമപരമായി ലൈസൻസ് ഉപയോഗിച്ച് ഇത്തരം മരുന്ന് ഉത്പാദിപ്പിക്കുകയും വിതരണം ചെയ്യുകയും ചെയ്യാം. പക്ഷേ, അതിന്റെ ദുരുപയോഗമാണ് പ്രശ്നങ്ങൾ ഉണ്ടാക്കുന്നത്.

### പേടിപ്പെടുത്തുന്ന കെറ്റമിൻ വേട്ട

ഫാർമോക്കോളജിയിൽ 'കെറ്റമിൻ' അനസ്തേഷ്യാമരുന്നാണ്. മയക്കാനായി മൃഗങ്ങൾക്കും മനുഷ്യനും ഇത് ഉപയോഗിക്കുന്നു. കഴിഞ്ഞ മെയ് നാലിന് നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ നിന്നും കോലാലംപൂരിലേക്കുള്ള രണ്ട് യാത്രക്കാരിൽ നിന്നും ആറ് കിലോ കെറ്റമിൻ പിടികൂടി. ഇന്ത്യയിൽ 60,000 രൂപ വരുന്ന ഇതിന് അന്താരാഷ്ട്ര മാർക്കറ്റിൽ 60 ലക്ഷം രൂപ വരുമത്രെ. 2008 ൽ ഇതേ വിമാനത്താവളത്തിൽ നിന്ന് 20 കിലോ കെറ്റമിൻ പിടിച്ചിരുന്നു. ഇതുമായി ബന്ധപ്പെട്ട് പിടിക്കപ്പെട്ടവരിൽ ഒരാൾ തലശ്ശേരി സ്വദേശിയാണ്. 2008 മുതൽ 2010

വരെയുള്ള കാലയളവിൽ ചെന്നൈയിൽ നിന്ന് മാത്രം 1173 കിലോ കെറ്റമിൻ ഡയറക്ടറേറ്റ് ഓഫ് റവന്യൂ ഇന്റലിജൻസ് പിടികൂടിയിരുന്നു.

ചികിത്സയ്ക്കുള്ള ഒരു ഫാർമാ മരുന്ന് എന്ന നിലയിൽ ഉപയോഗിക്കുന്ന കെറ്റമിൻ മയക്കുമരുന്നാക്കാൻ എളുപ്പമാണ്. നാർക്കോട്ടിക് വിഭാഗത്തിൽപ്പെടാത്തതിനാൽ പിടികൂടിയാൽ കടുത്ത ശിക്ഷയും കിട്ടില്ല. കെറ്റമിൻ കേരളത്തിലേക്ക് കടത്തുന്നതായി വിവരമുണ്ട്. കെറ്റമിൻ ചേർത്ത വ്യാജപ്പേരിലുള്ള ഗുളികകൾ അംഗീകൃത ലേബലൊട്ടിച്ച് കടത്തുന്നതും കള്ളക്കടത്തിന്റെ രീതിയാണ്. അന്യസംസ്ഥാനങ്ങളിൽ നിന്നും കേരളത്തിലേക്ക് ഉള്ളിയും മറ്റും കയറ്റിവരുന്ന ലോറികളിൽ കെറ്റമിൻ കടത്തുന്നതായി ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. സോപ്പ് കൊണ്ടു വരുന്നതിന്റെ കൂട്ടത്തിൽ ചെറിയ പെട്ടികളിലായി കെറ്റമിനും കടത്തും.

മെഡിക്കൽ ആവശ്യത്തിന് ഡോസ് കുറച്ച് കെറ്റമിൻ ഉപയോഗിക്കാറുണ്ടെങ്കിൽ ഉയർന്ന ഡോസിൽ ഉപയോഗിക്കുകയാണ് മയക്ക് മരുന്നടിക്കാർ ചെയ്യുന്നത്. ഇതിൽ പുതിയ ചേരുവകളും ചേർക്കും. നല്ല രീതിയിൽ കെറ്റമിൻ ശരീരത്തിലെത്തിയാൽ കൊക്കെയ്ൻ, കറുപ്പ്, നൈട്രസ് ഓക്സൈഡ് തുടങ്ങിയവ ശരീരത്തിലെത്തിയ അവസ്ഥയുണ്ടാക്കും. കഞ്ചാവ് കഴിച്ച അവസ്ഥ തന്നെ ചിലപ്പോൾ കെറ്റമിൻ ശരീരത്തിൽ കയറിയാൽ ഉണ്ടാവുമെന്ന് കോഴിക്കോട്ട് മയക്കുമരുന്നടിച്ച് പിടിയിലായ ഒരാൾ പോലീസിനോട് പറഞ്ഞിരുന്നു. ഒരു പ്രത്യേക ലായനിയാക്കി ശരീരത്തിലേക്ക് കുത്തിവെക്കുകയാണ് ചെയ്യാറെന്നും ഇയാൾ പറയുന്നു.

ഫാർമസി മരുന്നുകൾ മയക്കുമരുന്നായി വിൽക്കുന്നത് പലതും ഇന്റർനെറ്റ് ഫാർമസി, അല്ലെങ്കിൽ ഓൺലൈൻ ഫാർമസി വഴിയാണ്. ആഗോള മരുന്ന് മാഫിയ തന്നെയാണ് ഇതിന് പിന്നിൽ. ഓൺലൈൻ ഫാർമസി വഴി ബുക്കു ചെയ്യാൻ കൊറിയർ വഴിയോ അല്ലെങ്കിൽ ഏജൻസി വഴിയോ വ്യക്തികൾ വഴിയോ സാധനങ്ങൾ കൈയിലെത്തും. പല ഫാർമാ മരുന്നുകളും എങ്ങനെ മയക്കുമരുന്നാക്കി മാറ്റാം എന്ന ഫോർമുലയും ഇത്തരം 'ഫാർമസി'യിൽ നിന്നും രഹസ്യമായി ലഭിക്കും. ഇന്റർനെറ്റ് ഫാർമസി വഴി ഒരു കിലോ കെറ്റമിൻ 6000 അമേരിക്കൻ ഡോളറിന് കിട്ടുമത്രെ. ചെറിയ പാക്കറ്റിലാക്കിയും മറ്റു ചില വസ്തുക്കളിൽ ചേർത്തുമാണ് ചെറുകിട ഏജന്റുമാർ വില്പന നടത്തുക. ഫാർമാ മരുന്നുകൾ ഉപയോഗിച്ച് മയക്കുമരുന്നുകൾ നിർമിക്കുന്നത് കണ്ടുപിടിക്കാനുള്ള് സാധ്യത വളരെക്കുറവാണ്. സംശയം

തോന്നിക്കുന്ന മരുന്നുകൾ പരിശോധിക്കാനുള്ള സംവിധാനം ഇല്ല എന്നുതന്നെ പറയാം.

ചില ആയുർവേദ മരുന്നുകളിൽ മദ്യവും മയക്കുമരുന്നും ചേർത്തു വിൽക്കുന്നത് ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. മലയോരമേഖലകളിലാണ് ഇത് സുലഭമായി കിട്ടുന്നത്. 50 രൂപ കൊടുത്താൽ ഒരൗൺസ് അരിഷ്ടം കിട്ടും. രണ്ട് ഔൺസ് കഴിച്ചാൽ സാമാന്യം നല്ല കിക്ക് കിട്ടുമെന്ന് ഉപയോഗിച്ചവര് പറയുന്നു. തിരുവനന്തപുരത്തെ മരുന്നു പരിശോധനാലബോറട്ടറിയുടെ സ്ഥിതിയാണെങ്കിൽ ദയനീയമാണ്. യാതൊരു ആധുനിക പരിശോധനാ സൗകര്യവും ഇവിടെയില്ല.

**പരിശോധനയുടെ കാര്യം പറയേണ്ട**

സംസ്ഥാനത്തെ ഒരേയൊരു മരുന്നു പരിശോധനാ ലാബ് തിരുവനന്തപുരത്താണ്. അവിടത്തെ പരിശോധനയെക്കുറിച്ച് ചോദിച്ചപ്പോൾ ബന്ധപ്പെട്ട ഒരാൾ നിസ്സാരമായി പറഞ്ഞു: “യെന്തു പരിശോധനയാ സാറേ, ഒക്കെയൊരു ചടങ്ങല്ലേ....”

ഡ്രഗ് ആൻഡ് കോസ്മെറ്റിക് റൂൾ സെക്ഷൻ 22 പ്രകാരം മരുന്നു പരിശോധിക്കാനും നടപടി എടുക്കാനും ബന്ധപ്പെട്ട ഉദ്യോഗസ്ഥർക്ക് വിപുലമായ അധികാരമുണ്ട്. പക്ഷേ, സർക്കാറും ആരോഗ്യവകുപ്പും കണ്ണടച്ചിരുട്ടാക്കുകയാണ്. 75,000 – ത്തോളം ബ്രാൻഡുകൾ വിൽപ്പന നടത്തുന്ന മരുന്നു വിപണയിൽ വളരെ ചുരുങ്ങിയ എണ്ണം മരുന്നുകൾ മാത്രമാണ് പരിശോധിക്കപ്പെടുന്നത്. പരിശോധന പേരിന് മാത്രം.. 50–ഓളം അനലിസ്റ്റുകൾ ഉള്ള സ്ഥാപനത്തിലെ പല ജീവനക്കാരും നാട്ടിലും മറ്റും ഡെപ്യൂട്ടേഷനിൽ പോയിരിക്കുകയാണ്. ഒറ്റ സ്ഥാപനം എന്ന നിലയിൽ ട്രാൻസ്ഫർ കിട്ടാൻ പലർക്കും സാഹചര്യമില്ലാത്തത് തന്നെ കാരണം.

പാരസെറ്റോമോൾ മരുന്നിന്റെ ടെസ്റ്റ് നടന്നിട്ട് എട്ടുമാസമായത്രെ. മതിയായ ഉപകരണങ്ങൾ ഇല്ലാത്തതിനാൽ കെമിക്കൽ പരിശോധന കൃത്യമല്ലെന്നും ആക്ഷേപമുണ്ട്. പരിശോധനയിൽ ദുരൂഹമായ ഇടപെടൽ നടക്കുന്നതായും പരാതിയുണ്ട്. വാക്വം ഓവനില്ലാത്തതിനാൽ പ്രമേഹ മരുന്നുപരിശോധന നിർത്തി. ഗ്യാസ് ക്രൊമോട്ടോഗ്രാഫ് ഇല്ലാത്തതിനാൽ ടെട്രാസൈക്ലിനിൻ എന്ന ആന്റിബയോട്ടിക്കിന്റെ പരിശോധന നടക്കുന്നില്ല. അലർജി അസുഖത്തിനുള്ള സിട്രിസെന്റെയും ഹൃദ്രോഗത്തിനുള്ള ചില മരുന്നുകളുടെയും പരിശോനയും തഥൈവ. 6000 കോടിയുടെ മരുന്നുവിപണിയിലാണ് ഇത്രയും ശുഷ്കമായ ലാബ്

സംവിധാനം. കഴിഞ്ഞ സർക്കാറിന്റെ കാലത്ത് ലാബ് നവീകരണത്തിന് 93 ലക്ഷം അനുവദിച്ചെങ്കിലും ഉപയോഗിച്ചിട്ടില്ല.

ആയുർവേദ മരുന്നുപരിശോധനയ്ക്കായി സംവിധാനം ഒന്നുമില്ല. ഉത്തേജക മരുന്നുകളിൽ അപകടകരമായ തോതിൽ സ്റ്റിറോയിഡ് കലർന്നിട്ടുണ്ട് എന്നത് പച്ചപരമാർത്ഥമാണ്. പല ആസ്മാ മരുന്നിലും ഇത് വ്യാപകം. മാരകമായ വിഷം ചേർത്താൽ പോലും ആരും തിരിച്ചറിയില്ല എന്നാണ് ഒരു ആയുർവേദ ഡോക്ടർ പറഞ്ഞത്. “പാലിൽ വെള്ളം ചേർത്തതിന് തടവുശിക്ഷ ലഭിച്ച വാർത്ത വെണ്ടക്കയിൽ കൊടുക്കുന്ന നിങ്ങൾ ഇത്രയും ഭീകരതട്ടിപ്പിന് നേരേ കണ്ണടയ്ക്കുകയല്ലേ.” - ഒരു ആയുർവേദ ഡോക്ടർ രോഷത്തോടെ ചോദിച്ചു.

**നിദ്രാമനുഷ്യന്റെ കഥ**

കണ്ണൂർ ജില്ലയിലെ 54 വയസ്സുകാരനായ സർക്കാർ ഉദ്യോഗസ്ഥന്റെ തകർന്നുപോയ ജീവിതകഥയാണിത്. 38 വയസ്സിൽ സർക്കാർ സർവീസിൽ പ്രവേശിച്ച അദ്ദേഹത്തിന് നാലഞ്ചു വർഷത്തിനുശേഷം ചില്ലറ മാനസികാസ്ഥ്യം പിടിപ്പെട്ടു. വല്ലാത്ത ഭയവും ഉത്കണ്ഠയും. ഒടുവിൽ മാനസികരോഗ ചികിത്സയിലായി, ആൾ. മനസ്സ് ശാന്തമാവാനും ഉത്കണ്ഠ കുറയ്ക്കാനുമുള്ള മരുന്നുകൾ അദ്ദേഹത്തിന് കുറിക്കപ്പെട്ടു. അതോടെ ആ മരുന്നുകൾ അദ്ദേഹത്തിന് കുറിക്കപ്പെട്ടു. അതോടെ ആ മരുന്നുകൾ അദ്ദേഹം പരിധിവിട്ട് ഉപയോഗിക്കാൻ തുടങ്ങി. എന്നും മയക്കം. തുടർന്ന് ദീർഘമായ അവധിയിലേക്ക് അദ്ദേഹം പ്രവേശിച്ചു. ഈ മരുന്നുതന്നെ കഴിച്ചാൽ മതിയെന്ന് ഡോക്ടർ നിസ്സാരമായി പറഞ്ഞു. അസുഖം മാറിയ കാര്യം അറിയാതെയും അയാൾ മയക്കത്തിന്റെ മരുന്നുകളിൽ അഭയം തേടി. പരിചയമുള്ള മെഡിക്കൽ സ്റ്റോറുകളിൽ നിന്ന് പ്രിസ്ക്രിപ്ഷൻ ഇല്ലാതെയും മരുന്നുകൾ ലഭിക്കാൻ തുടങ്ങി. രാവിലെ നല്ല ഡോസിൽ ഗുളിക കഴിച്ചുറങ്ങുകയും ഉച്ചയ്ക്ക് എഴുന്നേറ്റ് ഭക്ഷണം കഴിച്ച് വീണ്ടും ഗുളിക കഴിക്കുകയും രാത്രിയും പതിവ് തുടരുകയും ചെയ്ത അയാൾ വീട്ടിൽ ഒരു ‘നിദ്രാമനുഷ്യൻ’ മാത്രമായി. ഭാര്യ കുട്ടികളേയും കൊണ്ട് അവരുടെ വീട്ടിലേയ്ക്ക് പോയി. ആൾക്ക് ജോലിയും നഷ്ടപ്പെട്ടു. ശരീരം ചീർത്ത് തടിച്ചുവന്നു. ഇപ്പോഴും ആ മരുന്ന് കഴിച്ചുകൊണ്ടിരിക്കുന്നു.....

മനോരോഗ ചികിത്സയ്ക്കുള്ള മരുന്നുകൾ കേരളത്തിൽ ഏറ്റവും കൂടുതൽ കഴിക്കുന്നത് മലബാർ മേഖലയിലാണെന്ന് ഒരു പഠനത്തിൽ വായിച്ചതായി കണ്ണൂരിലെ ക്ലിനിക്കൽ സൈകോജിസ്റ്റ് ഡോ. ഇ. ഡി.

ജോസഫ് പറയുന്നു. അത്യന്തം അപകടകരമായേക്കാവുന്ന ഈ സൈക്കോട്രോപ്പിക് മരുന്നുകൾ യഥേഷ്ടം ലഭിക്കുന്ന സാഹചര്യമാണുള്ളത്. സർക്കാർ ഇക്കാര്യം ഗൗരവമായി കാണുന്നില്ല.

കണ്ണൂർ ജില്ലയുടെ വടക്കൻ ഭാഗത്തുള്ള ഒരു ഫാർമസിസ്റ്റിനെകാണാൻ ഒരിക്കൽ ഒരു ഗൾഫുകാരനെത്തി. അയാൾക്കാവശ്യം വലിയ അളവിൽ ഒരു പ്രത്യേക ചുമമരുന്നാണ്. സൗദി അറേബ്യയിൽ ജോലി ചെയ്യുന്ന അയാളുടെ സുഹൃത്തുക്കളിൽ പലർക്കും ജോലിയുടെ പ്രത്യേകത കാരണം ഒരു തരം ചുമയുണ്ടാവുന്നു എന്നായിരുന്നു പറഞ്ഞത്. ഇതേ ആൾ മറ്റു പല ഫാർമസികളിൽ നിന്നും ഇതേ ബ്രാൻഡിലുള്ള ചുമമരുന്ന് വാങ്ങിയിരുന്നതായി അറിയാൻ കഴിഞ്ഞു. ചുമമരുന്നിലെ മയക്കം ഉണ്ടാക്കുന്ന അംശം കൂടുതൽ അളവിൽ ഇവ വാങ്ങുന്നതിനു കാരണമാകുന്നു. നിയമത്തിന്റെ പിടിയിൽപ്പെടാതെ ഗൾഫിലും മറ്റും മയക്കുമരുന്ന് കഴിക്കാനുള്ള ഡയസ്പാം എന്ന മരുന്ന് വ്യാപകമായി ദുരുപയോഗം ചെയ്യുന്നു. വ്യാജക്കള്ളുണ്ടാക്കാനും കള്ളിന് കൂടുതൽ ലഹരി പകരാനും ഇതുപയോഗിക്കുന്നതായി തെളിഞ്ഞിട്ടുണ്ട്.

## ഉത്തേജിപ്പിച്ച് തട്ടുന്നത് കോടികൾ

കടുത്ത തലവേദനയും ഛർദിയും കാരണമാണ് മലപ്പുറം സ്വദേശിയായ 55-കാരൻ ഡോക്ടറെക്കാണാനെത്തിയത്. ഇടക്കിടെ ശ്വാസം മുട്ടലും മൂത്രക്കടച്ചിലും. അയാൾ കഴിക്കുന്ന മരുന്നുകളെക്കുറിച്ച് ചോദിച്ചപ്പോൾ മടികൂടാതെ തന്നെ മറുപടി ഉണ്ടായി. പരസ്യങ്ങളിൽ കാണുന്ന എല്ലാത്തരം ആയുർവേദ ഉത്തേജകമരുന്നുകളും വാങ്ങിക്കഴിക്കാറുണ്ട്. അതിനിടെ ഗൾഫിൽ കൂടെയുണ്ടായിരുന്ന ആൾ നാട്ടിലെത്തിയപ്പോൾ മനോഹരമായ പാക്കറ്റിലുള്ള നീല ഗുളികകൾ അയാൾക്ക് കൊടുത്തു. അത് കഴിച്ചതിനുശേഷമാണ് അസ്വാസ്ഥ്യങ്ങൾ ഉണ്ടായത്. അയാൾ കഴിച്ചുകൊണ്ടിരുന്നത് വ്യാജ വയാഗ്രയായിരുന്നു. യഥാർത്ഥ വയാഗ്ര തന്നെ ഡോക്ടറുടെ നിർദ്ദേശത്തോടെ മാത്രമേ കഴിക്കാവൂ. വ്യാജ വയാഗ്രയിൽ എന്തൊക്കെ രാസവസ്തുക്കളാണ് അടങ്ങിയിട്ടുള്ളതെന്ന് പറയാൻ പറ്റില്ല.

ആയുർവേദമായാലും അലോപ്പതിയായാലും ലാഭം വരാനുള്ള വഴികളാണ് ഉത്തേജകമരുന്നു ബിസിനസ്സ്. ലൈംഗിക ബലഹീനതയുമായി ബന്ധമുള്ള രോഗങ്ങൾക്കുള്ള മരുന്നുകളുടെ ഏറ്റവും വലിയ ഗുണം ആവശ്യക്കാർ രഹസ്യമായി വന്നു വാങ്ങിപ്പോകും എന്നതാണ്. വില പേശലോ പരാതിയോ ചോദ്യം ചെയ്യലോ ഒന്നുമുണ്ടാവില്ല.

കേരളത്തിൽ മാത്രം ആയുർവേദ, അലോപ്പതിമേഖലയിൽ ഒരു വർഷം 500 കോടിയിലധികം രൂപയുടെ ലൈംഗികോത്തേജക മരുന്നുകൾ വിറ്റു പോകുന്നുണ്ടെന്നാണ് അനൗദ്യോഗിക കണക്ക്. അന്താരാഷ്ട്ര വിപണിയിലാണെങ്കിൽ 30,000 കോടി രൂപയുടെ ബിസിനസ്സാണത്രെ പ്രതിവർഷം നടക്കുന്നത്. ലേബലിലും കൂറ്റൻ പരസ്യങ്ങളിലും കാണുന്ന മരുന്നിന്റെ ഗുണങ്ങളും അതിലെ ഘടകങ്ങളും ശരിയാണോ എന്ന് പരിശോധിക്കാനുള്ള യാതൊരു സംവിധാനവുമില്ല. ഗുരുതരമായ പാർശ്വഫലങ്ങളുള്ളതാണ് പല മരുന്നുകളിലും അടങ്ങിയിട്ടുള്ള ചേരുവകൾ. വയാഗ്ര ലോകത്താകമാനം വിറ്റുപോകുന്നത് വ്യാജനാണെന്ന് പലർക്കും അറിയില്ല. യഥാർത്ഥ കമ്പനിക്കാർത്തന്നെ ഇക്കാര്യം സമ്മതിച്ചതുമാണ്. ഇന്റർനെറ്റ്, ഓൺലൈൻ ഫാർമസികളിലൂടെയാണ് ഇതിന്റെ വ്യവസായം തഴച്ചുവളരുന്നത്.

**മയക്കുമരുന്ന് വ്യാപാരത്തേക്കാൾ ലാഭം**

കേരളത്തിൽ വ്യാജ വയാഗ്രയുടെ വില്പന സ്വകാര്യമായി നടക്കുന്നുണ്ടെന്നാണ് അറിയാൻ കഴിഞ്ഞത്. ഇന്ത്യയിലെ വൻനഗരങ്ങളിൽ ഇത് വ്യാപകമാണ്. സിംഗപ്പൂരിൽ പലരും മരിച്ചതിനും ആജീവനാന്തം അബോധാവസ്ഥയിലായതിനും കാരണം വ്യാജ വയാഗ്രയാണെന്ന് തിരിച്ചറിഞ്ഞിട്ടുണ്ട്. യൂറോപ്യൻ അലയൻസ് ഫോർ ആക്സസ് ടു സേഫ് മെഡിസിൻ എന്ന സംഘടനയുടെ സ്ഥാപകനായ ജിം തോംസന്റെ റിപ്പോർട്ടിൽ പറയുന്നത് സാധാരണ മരുന്നിനേക്കാൾ 2,000 ഇരട്ടിവരെ ലാഭം ഉണ്ടാക്കാൻ വ്യാജമരുന്നുകൾക്ക് കഴിയുന്നുണ്ട് എന്നാണ്. വെറും 50 ഡോളറിന് ഒരു കിലോ വയാഗ്ര ഉണ്ടാക്കാനുള്ള അസംസ്കൃത വസ്തുക്കൾ കിട്ടും. മയക്കുമരുന്നായ കൊക്കെയിൻ വിറ്റുകിട്ടുന്നതിനേക്കാൾ ലാഭമാണ് ഇതിൽനിന്ന് കിട്ടുക. അതുകൊണ്ടുതന്നെയാണ് മയക്കുമരുന്ന് മാഫിയ വ്യാജവും അല്ലാതെയുമുള്ള ലംഗികോത്തേജക മരുന്ന് വില്പനയിലേക്ക് നീങ്ങുന്നത്.

അമേരിക്കയിൽ പിടിച്ച ഒരു കേസിലെ പ്രധാന പ്രതിയായ മാർക്ക് കൊളോവിച്ച് പോലീസിനോട് സമ്മതിച്ച കാര്യം ശ്രദ്ധേയമാണ്. 200 ലക്ഷം ഡോളറിന്റെ വ്യാജ ലൈംഗികോത്തേജക മരുന്നുകൾ അയാളും കമ്പനിയും ചേർന്ന് ലോകത്താകമാനം വിറ്റഴിച്ചിട്ടുണ്ടത്രേ. ഇത്തരം മരുന്നുണ്ടാക്കുന്നതിനുള്ള ഘടകങ്ങൾ അയാൾ സംഘടിപ്പിച്ചത് ഇന്ത്യയിൽ നിന്നും ചൈനയിൽ നിന്നുമാണത്രെ. അറസ്റ്റ് ചെയ്യപ്പെടുന്നതിന് തൊട്ടുമുമ്പുവരെ അയാൾ ലൈംഗികോത്തേജക മരുന്നുകൾക്കു പുറമെ വേദനസംഹാരി, കഷണ്ടിക്കുള്ള മരുന്ന് എന്നിവയും ഇന്ത്യയിലുൾപ്പെടെ രാജ്യങ്ങളിൽ വിറ്റു. പ്രമുഖ കമ്പനികളുടെ വ്യാജപ്പതി

പ്പുകൾ തന്നെയാണ് വിറ്റത്. രസകരമായ മറ്റൊരു കാര്യം അമേരിക്കയിൽ വിറ്റഴിക്കുന്ന വ്യാജ വയാഗ്രയുടെ ഉത്പാദനകേന്ദ്രം ചൈനയും ഇന്ത്യയുമാണ് എന്നതാണ്. 25 ലക്ഷം ഗുളികകൾ 2008 വരെ ഈ രാജ്യങ്ങളിൽ നിന്ന് അമേരിക്ക 'ഇറക്കുമതി' ചെയ്തിരുന്നു.

'ഫൈസർ' എന്ന കമ്പനിയുടേതാണ് വയാഗ്ര. ഇന്റർനെറ്റ് വഴിയുള്ള വ്യാജവില്പനയ്ക്കെതിരെ കമ്പനി നിരവധിത്തവണ താക്കിത് കൊടുത്തെങ്കിലും ഒന്നും ഫലിച്ചില്ല. ഇതിനെതിരെ നടപടിയെടുക്കുന്നതിന്റെ ഭാഗമായി 'ഫൈസർ' മൈക്രോസോഫ്റ്റിന്റെ സഹായത്തോടെ ന്യൂയോർക്ക്, വാഷിങ്ടൺ തുടങ്ങിയ കേന്ദ്രങ്ങളിൽ നിരവധി പരാതി കേന്ദ്രങ്ങൾ സ്ഥാപിച്ചു. ഇന്ത്യ, ചൈന തുടങ്ങിയ രാജ്യങ്ങളിൽ വ്യാജ വയാഗ്രയുടെ ഇന്റർനെറ്റ് വ്യാപാരത്തെക്കുറിച്ച് സൂചനയും നല്കി. എന്നിട്ടും കാര്യമുണ്ടായില്ല.

ഒറിജിനൽ വയാഗ്രയ്ക്ക് വില കൂടുതലായതിനാൽ വില കുറഞ്ഞ ഇന്ത്യൻ വയാഗ്ര മാർക്കറ്റിലുണ്ട്. നാല് ഗുളികയ്ക്ക് ശരിക്കും 25 രൂപയേ ഉള്ളൂവെങ്കിലും വിൽക്കുന്നത് 80 മുതൽ 100 രൂപ വരെയാണ്. ഗൾഫിലേക്ക് പോകുന്നവർ അറബികൾക്ക് കൊടുക്കാനെന്ന് പറഞ്ഞു കൂടുതൽ എണ്ണം ഇന്ത്യൻ വയാഗ്ര വാങ്ങാറുണ്ടെന്ന് ഫാർമസിക്കാർ പറയുന്നു.

ഉത്തേജകമരുന്നിന്റെ കാര്യത്തിൽ ആയുർവേദത്തിലാണ് തട്ടിപ്പുകൾ വ്യാപകമായി അരങ്ങേറുന്നത്. തെറ്റിദ്ധരിപ്പിക്കുന്ന പരസ്യമാണ് മരുന്നിന്റെ വില്പന കൂടാൻ കാരണം സംസ്ഥാനത്ത് നിരവധി ആയുർവേദ കമ്പനികൾ ഈ രംഗത്തുണ്ട്. ചില ഏജൻസികൾ പുറമേ നിന്ന് മരുന്നുകൾ കേരളത്തിലേക്ക് എത്തിക്കുമ്പോൾ ഗൾഫിലുൾപ്പെടെ പുറത്തേക്ക് ഇവിടെ നിന്ന് മരുന്ന് കയറ്റി അയയ്ക്കുന്നു. ഹോട്ടലുകൾ കേന്ദ്രീകരിച്ച് ചികിത്സ നടത്തുന്ന ചില അന്യസംസ്ഥാന 'ഡോക്ടർ' മാരുടെ ഇരകൾ പലപ്പോഴും ഇത്തരം പാവപ്പെട്ട ബലഹീനർ ആയിരിക്കും.

ഉത്തര കേരളത്തിൽ ഇത്തരം ഉത്തരേന്ത്യൻ ഡോക്ടറെ കാണാൻ എത്തിയ യുവാവിന്റെ പ്രശ്നം ലിംഗത്തിൽ ചെറിയ കുരുക്കളായിരുന്നു. ഡോക്ടർ യുവാവിനോട് പരസ്ത്രീബന്ധത്തെക്കുറിച്ച് ചോദിച്ചു. നാലുവർഷം മുമ്പ് മംഗലാപുരത്തുവെച്ച് ഒരു സ്ത്രീയുമായി ബന്ധപ്പെട്ട കാര്യം അയാൾ പറഞ്ഞു. ഉടൻ ഡോക്ടർ അയാൽക്ക് എച്ച്.ഐ.വിക്ക് സാധ്യതയുണ്ടെന്ന് പറഞ്ഞ് ഒരു മാസം കൊണ്ട് 1,300 രൂപയുടെ മരുന്ന് തീറ്റിച്ചു. മരുന്നിന്റെ പണം മാത്രമേ വാങ്ങിയുള്ളു എന്ന ഉപദേശവും. ഈ മരുന്ന് എന്താണെന്ന് ആർക്കും അറിയില്ല. അയാൾക്ക് എച്ച് ഐ വി ഉണ്ടോ എന്നും.

**,കബളിപ്പിക്കുന്ന പരസ്യങ്ങൾക്ക് നിയന്ത്രണം വരും**

സാധാരണക്കാരെ കബളിപ്പിക്കുന്ന പരസ്യങ്ങൾ നിയന്ത്രിക്കാനുള്ള സംവിധാനങ്ങൾ ദേശീയതലത്തിൽ വരുന്നുണ്ട്. പ്രധാനമന്ത്രിയുടെ ഉപദേഷ്ടാവായ ടി.കെ.എ.നായർ വിളിച്ചു ചേർത്ത ഉപഭോക്തൃ വകുപ്പ് ഉദ്യോഗസ്ഥരുടെ യോഗത്തിലാണ് വിഷയം ചർച്ചയ്ക്ക് വന്നത്. തൊലി വെളുപ്പിക്കുക, ഭാരം കുറയ്ക്കുക തുടങ്ങിയ മരുന്നുകളുടെ പരസ്യങ്ങൾ നിയന്ത്രിക്കാൻ മാർഗനിർദേശം നൽകാനാണത്രെ തീരുമാനം.

**കുടിൽവ്യവസായം പോലെ**

തമിഴ്നാട്ടിലെ ചില കേന്ദ്രങ്ങളിൽ കുടിൽ വ്യവസായം പോലെ ആയുർവേദമരുന്നുകൾ നിർമിച്ചുകൊടുക്കുന്നതായി അറിയുന്നു. എന്തെങ്കിലും പേരും പറഞ്ഞ് മരുന്നുണ്ടാക്കാൻ ഏല്പിച്ചാൽ മതി. ആയിരം ലിറ്റർ സിറപ്പ്, ഒരു ലക്ഷം ഗുളിക എന്നിവ ദിവസങ്ങൾ കൊണ്ട് നിർമിച്ചു തരും. പാക്കിങ്ങും ഏറ്റെടുക്കാൻ അവർ തയ്യാറാണ്. പല ചുമമരുന്നിന്റെയും പിന്നിൽ മെന്തോൾ, കുരുമുളക്, പിന്നെ ചില രുചികളും ആയിരിക്കും. നാലു രൂപ മുതൽ അഞ്ചുരൂപവരെ ചെലവു വരുന്ന ഇത്തരം മരുന്നിന് കുപ്പിക്ക് 50 മുതൽ 60 രൂപ വരെ വിലയിടും. അർശസ്സിന്റെ പേരിലാണ് പല ആയുർവേദ കമ്പനികളും വൻ ലാഭം കൊയ്യുന്നത്. നിലവാരമുള്ള കമ്പനിയോട് പല ഡോക്ടർമാർക്കും ഫാർമസിക്കാർക്കും താല്പര്യമില്ല. കാരണം, അത്തരം മരുന്നിന് കമ്മീഷൻ വളരെ കുറവാണ്. അതേസമയം, ഇത്തരം മരുന്നുകൾക്ക് 40 മുതൽ 60 വരെ ശതമാനമാണ് കമ്മീഷൻ. മലപ്പുറത്തുള്ളവരുൾപ്പെടെ തങ്ങൻമാരുടെ ചികിത്സയ്ക്കുവേണ്ടി മാത്രം മരുന്നുണ്ടാക്കി ഒരു പാലക്കാടൻ കമ്പനി ലക്ഷങ്ങളാണ് സമ്പാദിച്ചത്. ഇതിൽ ഉത്തേജക ഔഷധവും വരും.

മൂന്നുവർഷം മുമ്പ് ഒരു ആയുർവേദ കമ്പനി ഒരു വേദനസംഹാരി മാർക്കറ്റിലിറക്കി. സംഗതി ക്ലച്ച് പിടിച്ചില്ല. വ്യാജനുമാണ്. അതിനിടെ ഭാഗ്യത്തിന് ആലപ്പുഴയിൽ ചിക്കുൻഗുനിയ പടർന്നു. കമ്പനി ഉടൻ പ്ലേറ്റ് മാറ്റി ചിക്കുൻഗുനിയക്ക് കൺകണ്ട ഔഷധം എന്നിങ്ങനെ പരസ്യം നൽകി. ജനം മരുന്ന് നന്നായി സേവിച്ചു. രസകരമായ വസ്തുത ഈ വ്യാജമരുന്ന് കിട്ടാനില്ലാത്തപ്പോൾ ചിലർ വ്യാജന്റെ പേരിലും വ്യാജനിറക്കി വിറ്റ് കാശുണ്ടാക്കി. കഷണ്ടിയാണ് ഇപ്പോൾ നല്ല വരുമാന മാർഗമത്രെ. പ്രഷറിനും ഷുഗറിനും താരനും വന്ധ്യതയ്ക്കും മുട്ടുവേദനയ്ക്കും ഓർമശക്തിക്കും ശ്വാസകോശശുദ്ധീകരണത്തിനും ബുദ്ധിക്കും എല്ലാം മരുന്നിറങ്ങിക്കഴിഞ്ഞു. ഗുരുതരമായ വസ്തുക്കൾ ഈ മരുന്നുകളിൽ അടങ്ങിയിട്ടുണ്ടോ എന്നറിയാൻ

യാതൊരു മാർഗവുമില്ല. എല്ലാ കമ്പനികൾക്കും ലൈസൻസുണ്ട്. നല്ല ഔഷധങ്ങൾ ഇവരുടെ കുത്തൊഴുക്കിൽ തെറ്റിദ്ധരിക്കപ്പെടുന്നു.

മരുന്നുനിർമാണ കേന്ദ്രം പരിശോധിക്കുകയും ലൈസൻസ് നൽകുകയും ചെയ്യേണ്ടത് സംസ്ഥാന ഡ്രഗ് കൺട്രോളറാണ്. ഡ്രഗ് ഇൻസ്പെക്ടർമാരും പരിശോധനാ ലാബോറട്ടറിയും ഒക്കെയുണ്ട്. കാര്യമായ പരിശോധന നടക്കാറില്ലെന്നാണ് നിലവിലുള്ള കേസുകളുടെ എണ്ണം നോക്കിയാൽ മനസ്സിലാവുക.

ശരീരം മെലിയാനുള്ള ഒരു തൈലത്തിന് വൻ വിലയാണ്. വൻ വില്പനയും. തൈലം പുരട്ടിയാൽ നന്നായി മെലിയുമത്രേ. പ്രായമായ കാസർകോട് സ്വദേശിയായ ആയുർവേദ വൈദ്യൻ തന്നെ പറയുന്നത് നോക്കുക. ഇത്തരം മരുന്നിൽ ഉപയോഗിക്കുന്നത് ഇന്തുപ്പാണ്. എല്ലാ ഉപ്പും ശരീരത്തിന്റെ നീരിനെ വലിച്ചെടുക്കും. അമിതവണ്ണത്തിനുകാരണം അമിതമായ കൊഴുപ്പാണ്. ഇന്തുപ്പ് കൊഴുപ്പ് വലിച്ചെടുക്കില്ല. അതുകൊണ്ടുതന്നെ ഇത്തരം മരുന്നിന് എന്തു ശാസ്ത്രീയ അടിത്തറയാണുള്ളത് എന്നു പറയാൻ പറ്റില്ല.

പശുവിന്റെ പിത്താശയക്കല്ലാണത്രെ യഥാർത്ഥ ഗോരോചനം. എന്നാൽ, ഇന്ന് മാർക്കറ്റിൽ കിട്ടുന്ന ഗോരോചനം മഞ്ഞളും ചുണ്ണാമ്പും പശുവിന്റെ പിത്തനീരും ചേർത്തുരുട്ടിയെടുക്കുന്നതാണെന്ന് പറയപ്പെടുന്നു. വെരുകിന്റെ പഴുകാണ് വായുഗുളികകളിലെ പ്രധാന ഘടകം. പക്ഷേ, ഇന്നു വെരുകിനെ കിട്ടാനില്ല. എന്നാൽ, ആ പേരിൽ വ്യാജന്മാർ ഇറങ്ങുന്നു. പാളയം കോടയം പഴം ഞെരടി അതിൽ നെയ്യും മറ്റും ചേർത്ത് ഒരു പുതിയ തട്ടിപ്പ് സാധനം ഉണ്ടാക്കും.

### ഇരകളായി ഔഷധസസ്യങ്ങൾ

മുരിങ്ങ, നായ്ക്കുരണപ്പരിപ്പ്, സഫേദ് മുസ്‌ലി തുടങ്ങിയ പേരുകൾ ഉപയോഗിച്ചുകൊണ്ടുള്ള ഉത്തേജകമരുന്നുകൃഷിയാണ് ആയുർവേദത്തിൽ വ്യാപകം. ഒരു മുരിങ്ങാ ലൈംഗികോത്തേജക മരുന്നിന്റെ പരസ്യം നോക്കുക. ചിരിക്കാനുള്ള നല്ലവകയുണ്ട് സാഹിത്യത്തിൽ "ഇളനീരിൽ സ്പുടം ചെയ്ത (എങ്ങനെയാണാവോ ഇളനീരിൽ സ്ഫുടം) നാടൻ മുരിങ്ങ (സിറ്റി മുരിങ്ങ പറ്റില്ല) ആറ് വിശിഷ്ട പച്ചമരുന്ന് (അതേതെല്ലമാണോ) ചേർത്ത് ആട്ടിൻപാലിൽ കുതിർത്ത് (എവിടെയാണാവോ കുതിർക്കാൻ ഇത്രയധികം ആട്ടിൻപാൽ?) ഇളം വെയിലത്ത് (വെയിലിന് ക്ഷാമമില്ല) ഉണക്കിപ്പൊടിച്ച് ഈഴയടുപ്പമുള്ള ഇരട്ടത്തോർത്തിൽ അരിച്ചെടുത്ത് താന്നിവിത്തും എള്ളും കാട്ടുഴുന്നും (നാട്ടുഴുന്നു കിട്ടാനില്ല പിന്നെയാ കാട്ടുഴുന്ന്) ചേർത്തരച്ചതാണ് ഈ

സ്വയമ്പൻ ഉത്തേജക മരുന്ന്. ഇനി ഇതെന്തിനാണെന്നോ ശീഘ്ര സ്ഖലം നിയന്ത്രിക്കാൻ, ഇനി ഒരു പേരാവാം. സെക്സിന്റെ ഓവർടൈം ആണല്ലോ ലക്ഷ്യം. മുരിങ്ങാസത്ത് ചേർത്ത മരുന്നിന് യോദ്ധാ എന്നോ പടയാളി എന്നോ ഭീമൻ എന്നോ പേർ കൊടുക്കാം. ഒറ്റവർഷം കൊണ്ട് പാവങ്ങളുടെ കീശയിൽ നിന്ന് ഈ മുരിങ്ങാസത്ത് (സത്യം) ഊറ്റിയെടുത്തത് ലക്ഷങ്ങൾ ആയിരിക്കും. നായ്ക്കുരണപ്പരിപ്പ്, ശതാവരിക്കിഴങ്ങ്, ഞെരിഞ്ഞിൽ, നിലപ്പനക്കിഴങ്ങ് തുടങ്ങിയ ഔഷധങ്ങളുടേ പേരിലും തട്ടിപ്പ് നടക്കുന്നുണ്ട്. ഇതിന്റെ പേരിൽ നിർമിക്കുന്ന ഉത്തേജകമരുന്നുകളിൽ യഥാർത്ഥത്തിൽ എന്താണ് അടങ്ങിയിരിക്കുന്നതെന്ന് ദൈവത്തിനറിയാം. കേരളത്തിൽ ആയിരക്കണക്കിന് ആയുർവേദ മരുന്നുല്പാദന കേന്ദ്രങ്ങളിൽ നല്ലതും ചീത്തയും ഉണ്ട്. പക്ഷേ, ഇത് പരിശോധിക്കാൻ യാതൊരു സംവിധാനവും നിലവിലില്ല. പേരിന് സംസ്ഥാനത്ത് മൂന്നുസ്ഥലങ്ങളിൽ ഡ്രഗ് കൺട്രോളർമാർ ഉണ്ട്. അതുകൊണ്ട് യാതൊരു ഫലവുമില്ല.

ഒരു ആയുർവേദ മരുന്നുകമ്പനി തുടങ്ങി പൊട്ടിപ്പോയ ഫാർമസിസ്റ്റിനെ പരിചയപ്പെട്ടു. ആൾ സത്യം തുറന്നു പറഞ്ഞു. മുടക്കിയ മുതലിന്റെ 60 മുതൽ 70 ശതമാനം വരെ ചെലവഴിച്ചത് പരസ്യത്തിന്. 15 ശതമാനം കമ്മീഷൻ കൊടുക്കാൻ. ബാക്കി നിർമാണത്തിനും. ചുരുക്കത്തിൽ, ഇരുപത്തഞ്ചിരട്ടി ലാഭത്തിനാണ് ഉത്പ്പന്നം വിറ്റത്. നിർമാണച്ചെലവ് പേരിനുമാത്രം. മലപ്പുറത്തെ ഒരു മരുന്നുകടയിൽ പുത്തൻ ഉത്തേജകഗുളികകളുമായി ഒരു കമ്പനി പ്രതിനിധികളെത്തി ഒരു പാക്കറ്റിന് 30 രൂപ മാത്രം വില. ഒരു ഗുളികയ്ക്ക് വെറും മൂന്നു രൂപ മാത്രം. പക്ഷേ മരുന്ന് വിറ്റുപോയില്ല. വില കൂടിയാലേ മരുന്നിന് ഒരു ഗമയുള്ളൂ എന്ന് കടക്കാരൻ. അതുപ്രകാരം മരുന്നിന് വില കൂട്ടി. ഗുളിക ഒന്നിന് പത്തുരൂപ. അത്ഭുതം! സാധനം നന്നായി വിറ്റുപോയി. പത്തു പൈസപോലും വരില്ലത്രെ. കസ്റ്റമർമാർ മിക്കവരും മധ്യവയസ്ക്കരാണ്. "അത്യപൂർവ ഗുളികയെന്നു പറഞ്ഞ് മൈദ ഉരുട്ടി ഇരുണ്ട നിറം ചേർത്തുകൊടുത്താലും പിറ്റേന്ന് നല്ല ഗുണമുണ്ടെന്ന് പറയും ഇവർ. ഒക്കെ ഒരു തോന്നലല്ലേ. മായ വെറും മായ. അതിനും ചെലവുണ്ട് സാറേ"- കടക്കാരൻ ചിരിച്ചുകൊണ്ട് പറയുന്നു.

### മരുന്നല്ല പക്ഷേ മരുന്നാണ്

ഔഷധമേഖലയിലെ ഇരുതലമൂരിയാണ് ഫുഡ്സപ്ലിമെന്റ്. അത് മരുന്നെങ്കിലും മരുന്നായി പരസ്യം ചെയ്യുന്നു. വിൽക്കുന്നു. വാങ്ങുന്നു. ആയുർവേദത്തിലും അലോപ്പതിയിലും സുലഭം. പ്രത്യേക വിറ്റാമിൻ ചേർന്ന സംയുക്തമാണിത്. ആരോഗ്യത്തിന് ഉത്തമം എന്നു പറയുന്ന

സാധനം ഗുളിക, ടോണിക്ക്, പൊടിരൂപങ്ങളിൽ വിറ്റുപോകുന്നു. കമ്പനികൾക്ക് കോടികളുടെ ലാഭം. ഈ 'മരുന്നു'കൾ ശരീരത്തിൽ എങ്ങനെ പ്രവർത്തിക്കുന്നു എന്നും ഏത് ഫാർമക്കോളജി നിയമപ്രകാരമാണ് ഡോക്ടർമാർ വ്യാപകമായി ഈ സപ്ലിമെന്ററുകൾ എഴുതിക്കൊടുക്കുന്നതെന്നും പരിശോധിക്കേണ്ടതാണ്. ഫുഡ് സപ്ലിമെന്റുകൾ മരുന്നായി വിൽക്കുന്നതിനെതിരെ പലയിടത്തും ഡ്രഗ്കൺട്രോളർമാർ കമ്പനികൾക്കെതിരെ കേസെടുത്തിട്ടുണ്ട്. മരുന്നല്ലാത്തതിനാൽ ഇത് എല്ലാവിധ ഡ്രഗ് പരിശോധനകളിൽ നിന്നും ഒഴിവാകുന്നു. എറണാകുളത്ത് ഇത്തരം ഫുഡ് സപ്ലിമെന്റ് വിൽപ്പനയ്ക്കെതിരെ 70 കേസുകൾ നിലവിലുണ്ടെന്ന് എറണാകുളം അസിസ്റ്റന്റ് ഡ്രഗ് കൺട്രോളർ രവി.എസ്. മേനോൻ പറയുന്നു. ഇത്തരം കേസുകൾക്കായി മുൻപ് വാദിക്കാൻ എത്തിയത് ഇപ്പോഴത്തെ ശക്തനായ ഒരു കേന്ദ്രമന്ത്രിയായിരുന്നു എന്നതും ശ്രദ്ധേയം.

**സഹകരണസംഘം പ്രതീക്ഷയാകുന്നു.**

കേരളത്തിലെ മരുന്നുവില നിയന്ത്രിക്കാൻ സർക്കാർ എടുക്കുന്ന നടപടികൾ അട്ടിമറിക്കാൻ ശ്രമം തുടങ്ങിയതായി ആരോപണം ഉയർന്നു കഴിഞ്ഞു. കഴിഞ്ഞ മാസം 74 മരുന്നു കമ്പനികളുമായി മുഖ്യമന്ത്രിയും മെഡിക്കൽ സർവീസ് കോർപ്പറേഷനും നടത്തിയ കരാർ തകരാനാണ് സാധ്യത. കഴിഞ്ഞ ദിവസം എ.ഐ.ഒ.സി.സി.എയുടെ അഖിലേന്ത്യാ പ്രസിഡന്റും മഹാരാഷ്ട്രക്കാരനുമായ ഷിൻഡെ മുഖ്യമന്ത്രിയെ കാണാൻ തിരുവനന്തപുരത്ത് വന്നിരുന്നു. എ.കെ.സി.സി.എ യുടെ ഒരു പ്രധാന ഭാരവാഹിയുമൊത്താണ് അദ്ദേഹം തിരുവനന്തപുരത്തെത്തിയത്. മരുന്നു വിതരണക്കാര്യത്തിൽ കേരളത്തിൽ എ.കെ.സി.ഡി.എ യുടെ നിലവിലുള്ള സ്വാധീനം നഷ്ടപ്പെടാതിരിക്കാനുള്ള നീക്കത്തിന്റെ ഭാഗമായാണ് ഈ കൂടിക്കാഴ്ച എന്നറിയുന്നു. കേരളത്തിൽ മരുന്നുവിതരണം നടത്തുന്നത് ഓൾ കേരളാ കെമിസ്റ്റ്സ് ആൻഡ് ഡ്രഗ്ഗിസ്റ്റ്സ് അസോസിയേഷൻ മുഖേനയാണ്. സർക്കാറിന് ഒരു റോളും ഇല്ല. സംഘടനയുടെ അംഗീകാരത്തോടെ അവരുടെ കെമിസ്റ്റ് എന്ന ജേണലിൽ വിവരം പ്രസിദ്ധീകരിച്ചശേഷം പ്രത്യേക ഫണ്ട് നൽകിയാൽ മാത്രമാണ് മരുന്നുവിതരണത്തിന് അനുവാദം നൽകുന്നത്. ഈ സ്വാധീനത്തിന്റെ ഫലമായത്രെ. സംഘടന തടിച്ചു കൊഴുത്തു.

മരുന്ന് മൊത്തവിതരണത്തിന്റെ ഏജൻസി കൈപ്പിടിയിലൊതുക്കിയ എ.കെ.സി.ഡിയ്ക്കെതിരെ ചില്ലറ വിഭാഗം, സംസ്ഥാനതലത്തിൽ കൂട്ടായ്മ രൂപപ്പെടുത്തിക്കഴിഞ്ഞു. സഹകരണ സംഘം രൂപവത്ക്കരിച്ച് മരുന്നു വിതരണം ഏറ്റെടുക്കാനും 25 ശതമാനം മാർജിൻ കുറച്ച്

മരുന്നുവിതരണം ചെയ്യാനും മൊത്ത വിഭാഗക്കാരുടെ കുത്തക അവസാനിപ്പിക്കാനുമാണ് അവർ തീരുമാനിച്ചിട്ടുള്ളത്. ഇതിൽ ഭയന്നാണ് എ.കെ.സി.ഡി.എ ഷിൻഡെയെ കേരളത്തിലേക്ക് ക്ഷണിച്ചുകൊണ്ടു വന്നതെന്ന് റീട്ടെയ്ൽ കൂട്ടായ്മയുടെ ചെയർമാനായ സി സനൽ പറയുന്നു.

എ.കെ.സി.ഡി.എ യുടെ സാമ്പത്തിക സ്രോതസ്സിനെക്കുറിച്ചും നിലവിലുള്ള ആസ്തിയെക്കുറിച്ചും അന്വേഷിക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. റീട്ടെയ്ൽ ഔഷധ വ്യാപാര സഹകരണ സംഘം എന്ന പേരിലാണ് സംഘം രൂപവത്കരിക്കുക. സംസ്ഥാനത്തെ 14,000 ഫാർമസി വഴി മരുന്ന് വിതരണം സാധ്യമാക്കും. പഞ്ചാബ് നാഷണൽ ബാങ്ക് സാമ്പത്തിക സഹായം നൽകാൻ മുന്നോട്ടു വന്നതായി ഭാരവാഹികൾ പറയുന്നു. ഇന്ത്യയിൽ തന്നെ ഏറ്റവും മികച്ച സംരംഭമായിരിക്കും ഇതെന്നും അവർ പറഞ്ഞു.

അമേരിക്കയിലെ ഒരു മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രൊഫസറും അനാട്ടമി ആൻഡ് ന്യൂറോസയൻസ് അധ്യാപികയുമാണ് ഞാൻ. അമ്മമാർ കഴിക്കുന്ന മരുന്നിലെയും ഭക്ഷണങ്ങളെയും വിഷാംശങ്ങൾ ഏതൊക്കെ തരത്തിലാണ് ഗർഭസ്ഥ ശിശുക്കളെ ബാധിക്കുക എന്നായിരുന്നു എന്റെ ഗവേഷണ വിഷയം. ആധുനിക മരുന്നുകളെക്കുറിച്ചുള്ള എന്റെ എല്ലാ വിശ്വാസ്യതയും തകർക്കുന്നതായിരുന്നു എന്റെ കണ്ടെത്തൽ എന്നു പറയട്ടെ. ആസ്പത്രികളുടെ നടത്തിപ്പും മരുന്നു വിതരണവുമായി ബന്ധപ്പെട്ടു ഏറ്റവും കടുത്തതും സുശക്തവുമായ നിയമങ്ങളുള്ള രാജ്യമാണ് അമേരിക്ക. ഇവിടെ നിന്നും ഇന്ത്യയുൾപ്പെടെ മൂന്നാം ലോകരാജ്യങ്ങളിലേക്ക് നിരോധിച്ചതും ഗുണം കുറഞ്ഞതുമായ മരുന്നുകൾ കുത്തക മരുന്നു കമ്പനികൾ കൊണ്ടുപോയി തള്ളുന്നു എന്നുള്ളത് വാസ്തവമാണ്. അഴിമതിനിറഞ്ഞ സർക്കാറിന്റെ തണലിൽ ഇത്തരം രാജ്യങ്ങളിൽ സ്വകാര്യ ആസ്പത്രിക്കാരും മരുന്നുവിതരണ ഏജൻസികളും ചില ഡോക്ടർമാരും ചേർന്ന് മരുന്നുകൾ വിറ്റു തള്ളുകയാണ്. ഇത്തരം കമ്പനികളുടെ ഇടപെടലും ഔഷധ മേഖലയിലെ അപകടകരമായ പ്രവണതകളും പുറത്തുകൊണ്ടു വന്ന മാതൃഭൂമിയെ പ്രവണതകളും പുറത്തുകൊണ്ടു വന്ന മാതൃഭൂമിയെ അമേരിക്കയിലെ ഒരു മലയാളി ഡോക്ടർ എന്ന നിലയിൽ പ്രത്യേകം അഭിനന്ദിക്കട്ടെ.

-സത്യസിങ്
യു.എസ്.എ

പ്രിയകുടുംബാംഗങ്ങളെ!

1. അത്യാവശ്യമെങ്കിൽ മാത്രം ഡോക്ടർമാരെ കാണുക.
2. അത്യാവശ്യമെങ്കിൽ മാത്രം മരുന്നു കഴിക്കുക.
3. നല്ലവരും ധർമ്മബോധമുള്ളവരുമായ ഡോക്ടർമാരെ കൊണ്ടു മാത്രം പരിശോധിപ്പിക്കുക.
4. പ്രൈവറ്റ് ഡോക്ടർമാർ, ഭൂരിഭാഗവും അവർ പ്രവർത്തിക്കുന്ന ആശുപത്രിക്ക് വൻ ലാഭം കൊയ്യുന്നവരാണെന്നു മറക്കാതിരിക്കുക.
5. ഡോക്ടർമാരെ മരുന്നിന്റെ മഹത്വം പഠിപ്പിക്കുന്ന ഭൂരിഭാഗം മെഡിക്കൽ റെപ്രസെന്റേറ്റീവ്സും കമ്മീഷൻ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന ബിസിനസുകാരാണ്.
6. മരുന്നിന്റെ രാസഘടനഡോക്ടർമാർക്കറിഞ്ഞു കൂടാത്തത് പഠിപ്പിക്കുന്നത് ആ വിഷയത്തിൽ ഒരു ഡിഗ്രിയും ജ്ഞാനവുമില്ലാത്ത ഈ മെഡിക്കൽ റെപ്രസെന്റേറ്റീവ് സാണെന്നു മറക്കാതിരിക്കുക.
7. എല്ലാ മെഡിക്കൽ ബിസിനസും ലാഭമുണ്ടാക്കാനാണെന്നറിയുക. ഒരേ മരുന്ന് പല രോഗങ്ങൾക്കും മാറി മാറി ഉപയോഗിച്ച് ലാഭം കൊയ്യുന്ന കള്ളത്തരമാണ് ഇന്ന് ഭൂരിഭാഗം ഔഷധവ്യവസായവും.
8. മദ്യവും, മാംസവും, പുകവലിയും പോലെ വിഷമയമായ ആയുർവേദ അലോപ്പതി മരുന്നുകളും ഉപേക്ഷിച്ച് ആരോഗ്യകരമായി ജീവിക്കുക.

**Dr. N. Gopalakrishnan**
M. Sc (Chemistry); M. Sc (Pharmaceutical Chemistry); M. A (Sociology); Ph. D (Biochemistry); D. Litt, Director, Indian Institute of Heritage, Trivendrum-695 018